


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# അദ്വൈതപ്രബോധിനി

ഗ്രന്ഥകർത്താ

**സ്വാമി യോഗാനന്ദസരസ്വതി**

ശ്രീ ശിവാനന്ദ അദ്വൈതാശ്രമം

P. O. തിരുവാമ്പാടി

കടുത്തുരുത്തി—കേരള.

# അദ്വൈതപ്രബോധിനി

ഗ്രന്ഥകർത്താ:
സ്വാമി യോഗാനന്ദസരസ്വതി

ഒന്നാംപതിപ്പ്
1973 മേയ്

കോപ്പി 1000

അച്ചടി:
ആർ. കെ. പ്രസ്സ്
ഏറ്റുമാന്നൂർ.

## ഗ്രന്ഥകർത്താവിൻെറ മററു കൃതികൾ

1. യോഗവിജ്ഞാനീയം
2. ഹിന്ദുമതം (കടലിൽ താഴാത്ത മതം)
3. തത്ത്വമസി
4. ഉലയാക്കോവണി

# വിഷയവിവരം

# പ്രസ്താവന

അദ്വയം—അദ്വൈതം അതായതു് രണ്ടില്ല എന്നതു് അഥവാ പലതായി കാണുന്നതെല്ലാം ഒരേ വസ്തുവിൻെറ പ്രകടിത രൂപമാണു്. ആ രൂപങ്ങളെല്ലാം നശിക്കുന്നതാണു്; ആയതിനാൽ അതു മിഥ്യ. ഈ പ്രപഞ്ചത്തിനു കാരണമായ സത്ത നശിക്കാത്തതായതിനാൽ അതു സത്യം. ആയതിനാൽ ദ്വൈതം അസത്യം; അദ്വൈതം സത്യമാണു് എന്നു് ഉറപ്പിച്ചു പറയുന്നതാണു് അദ്വൈത വേദാന്തം. ബി. സി. രണ്ടാം ശതകത്തിൽ രചിക്കപ്പെട്ട ബ്രഹ്മസൂത്രത്തേയും, മഹാഭാരതൈകദേശമായ ഭഗവദ് ഗീതയേയും, ഈശ, കേന, പ്രശ്നാദികളായ പത്തിലധികം ഉപനിഷത്തുകളേയും ആശ്രയിച്ചും എ. ഡി. 750–ൽ ജീവിച്ചിരുന്ന ഗൗഡപാദാചാര്യൻെറ മാണ്ഡൂക്യോപനിഷത്തുകാരികയെ അനുസരിച്ചും, എ. ഡി. 782–മുതൽ 814 വരെ ജീവിച്ചിരുന്ന ശങ്കരാചാര്യഗുരുപാദരുടെ ഒരു തത്വശാസ്ത്രസമർത്ഥനമാണു് അദ്വൈതവേദാന്തദർശനം. ശങ്കരാചാര്യരുടെ സമാധിക്കുശേഷം 1085 സംവത്സരങ്ങൾ കഴിഞ്ഞാണു്—ശ്രീനാരായണഗുരുവിൻെറ ആത്മോപദേശശതകാദി ഗ്രന്ഥങ്ങൾവഴി അദ്വൈതസിദ്ധാന്തങ്ങൾ അവതരിക്കപ്പെട്ടതു്. (79 കൊല്ലം മുൻപു്)

ഈ നീണ്ട കാലത്തിനുള്ളിൽ മൗലികസിദ്ധാന്തങ്ങൾക്കു് മാററമില്ലെങ്കിലും, വിശദീകരണപരങ്ങളായ ഒട്ടനേകം ഗതിവിഗതികളും പരിണാമഭേദങ്ങളും അദ്വൈത വേദാന്തദർശനസിദ്ധാന്തത്തിനു് ഉണ്ടായിട്ടുണ്ടു്. പ്രസ്ഥാനഭേദങ്ങളേയും മണ്ഡനഖണ്ഡനങ്ങളേയും അവലംബിച്ചു് രചിക്കപ്പെട്ട ഗ്രന്ഥങ്ങളും അനവധിയാണു്. പരതന്ത്രമാ

യിരുന്ന ഇന്ത്യയിൽ ആവക ഗ്രന്ഥങ്ങളിൽ പലതും മൺ മറഞ്ഞുപോയിട്ടുണ്ടെങ്കിലും അവയിൽ ഒരു നല്ല വിഭാഗം പണ്ഡിതന്മാരുടെ സൂക്ഷിപ്പിലുണ്ട്. ശ്രീനാരായണഗുരുവിനു് ആ ഗ്രന്ഥങ്ങളിലെല്ലാം ഗാഢമായ പരിചയം ഉണ്ടായിരുന്നു എന്നതിനു് തെളിവാണു് ശ്രീനാരായണ ഗുരുദേവകൃതികൾ. സംസ്കൃതഭാഷയിലുള്ള അദ്വൈത സിദ്ധാന്തഗ്രന്ഥങ്ങൾ മലയാളികളിൽ പലക്കും ഉപകരിക്കുന്നവയല്ലാത്തതിനാൽ മാത്രമാണു് ഈ അദ്വൈതപ്രബോധിനി എന്ന കൊച്ചു പുസ്തകം സഹൃദയസമക്ഷം അവതരിപ്പിക്കുന്നതു്.

ഗ്രന്ഥകർത്താ

# അവതാരിക

എക്കാലത്തെയും മനുഷ്യമനസ്സ് അസന്തുഷ്ടമാണ്. ഈ അസന്തുഷ്ടി തുടങ്ങിയിട്ട് യുഗങ്ങളായി. വർഷസഹസ്രങ്ങൾക്കുമുമ്പ്, കാനനമദ്ധ്യത്തിൽ ആദ്യത്തെ ജീവൻ മുളപൊട്ടിയപ്പോൾ ആരംഭിച്ചതാണീ അസന്തുഷ്ടി അഥവാ ഈ അസ്വസ്ഥത. ഉദിച്ചുയരുന്ന പൂന്തിങ്കൾക്കലയിൽ അവൻ സൗന്ദര്യം ദർശിച്ചു. അവന്റെ മനസ്സിനെ അത് ആനന്ദഭരിതമാക്കി. കാനനമലരിന്റെ നറുംസുഗന്ധം അവനെ ആകർഷിച്ചു. വർണ്ണപുഷ്പങ്ങൾ അവന് നേത്രോത്സവമരുളി. മാദകരജനികൾ അവന് വികാരപാരത പകർന്നുനൽകി. ഇതൊക്കെ അവനെ ജീവിക്കുന്നതിന് പ്രേരണനൽകിയ വസ്തുക്കൾ മാത്രമായിരുന്നു. അപ്പോഴും അവന്റെ മനസ്സ് അസ്വസ്ഥമായിരുന്നു. എന്തേ! ഈ അസ്വസ്ഥതയുടെ കാരണങ്ങൾ.

പ്രപഞ്ചജ്യോതിസ്സുകൾക്കു മുമ്പിൽ ആദിമമനുഷ്യൻ പകച്ചുനിന്നുപോയിട്ടുണ്ട്. ആർത്തിരമ്പുന്ന സമുദ്രത്തിനു മുമ്പിൽ ആ ഗുഹാമനുഷ്യൻ സ്തബ്ധനായി നിന്നുപോയിരിക്കണം. ഉത്തരം കിട്ടാത്ത പ്രശ്നങ്ങൾ! ഇങ്ങനെ ഉത്തരം കിട്ടാത്ത ആയിരമായിരം പ്രശ്നങ്ങൾ അസ്വസ്ഥതസൃഷ്ടിച്ച മനുഷ്യമനസ്സിൽനിന്നും അന്വേഷണാസക്തി ജന്മമെടുത്തു. പ്രപഞ്ചരഹസ്യങ്ങളെ അന്വേഷിച്ചു കണ്ടെത്താനുള്ള മനുഷ്യമനസ്സിന്റെപരിശ്രമം അങ്ങനെ ആരംഭിക്കുന്നു.

പ്രപഞ്ചം മനുഷ്യനെ സംബന്ധിച്ചിടത്തോളം പരിചിതമായ ഒന്നാണ്. വേദാന്തിയുടെ ഭാഷയിൽ പറഞ്ഞാൽ 'ഒരു അനുഭവമാണ്'. അതിന്റെ സവിശേഷമായ സ്വഭാവമത്രേ ചലനാത്മകത്വം അഥവാ 'ജീവാത്മകത്വം'

ഉണ്ടായി നിരന്തരം പരിണമിച്ചുകൊണ്ടിരുന്ന ഒരു ദൃശ്യ സമൂഹമാണ് പ്രപഞ്ചം. ഇതു് എവിടെ തുടങ്ങി എന്നാരംഭിച്ചു. രണ്ടും അജ്ഞാതമാണ്. ഒരു നദിയുടെ പ്രവാഹസ്ഥാനം കണ്ടെത്തിയാൽ അതിൻെറ ഉല്പത്തിസ്ഥാനം കണ്ടെത്തുക ശ്രമകരമാണെങ്കിൽപ്പോലും സാദ്ധ്യമാണ്. എന്നാൽ ഈ രീതി പ്രപഞ്ചസത്യത്തെ കണ്ടെത്തുന്നതിനു സ്വീകാര്യമാണോ? പ്രപഞ്ചരഹസ്യം കണ്ടെത്തുന്നതിനുള്ള എല്ലാ പരിശ്രമങ്ങളും ലക്ഷ്യത്തിലെത്താതെ പരാജയപ്പെട്ടിട്ടേയുള്ളൂ. ഒരു പരിധിവരെയെങ്കിലും വിജയം വരിച്ചവർ ഭാരതീയഋഷീശ്വരന്മാരാണ്. ഭാരതീയഋഷികൾ ആന്തരീക പരിശോധനയിലൂടെ എല്ലാ പ്രപഞ്ചവ്യാപാരങ്ങളേയും കാരണകാര്യബന്ധത്തിൽ പ്രതിസന്ധിപ്പിച്ച് പ്രപഞ്ചരഹസ്യങ്ങളുടെ ഉള്ളറകളിലേയ്ക്കു് കടന്ന് ശാശ്വതമായ സത്യപ്രകാശം കണ്ടെത്തിയവരാണ്. അതായതു് എല്ലാത്തരം അനുഭൂതികളുടെയും സഞ്ചയസ്ഥാനമായ 'സത്യത്തെ' കണ്ടെത്തിയതെന്നു സാരം. 'സത്യ'ത്തിന് സത്യഗുണമെന്നും അർത്ഥകല്പനചെയ്യാം. സത്യഗുണമെന്നപോലെ അനുഭൂതികളുടെ കേന്ദ്രബിന്ദുവായ സത്യവും ജ്ഞാനത്തിൻെറ പ്രഭാവസ്ഥാനമാണ്. മനശാസ്ത്രജ്ഞന്മാർ 'ഇൻസ്റ്റിൻക്റ്റ്' ഇൻറൂഷൻ എന്നെല്ലാം വിവക്ഷിക്കപ്പെടുന്നതും വാസ്തവത്തിൽ 'സത്യ'ത്തിൻെറ അംശങ്ങൾ മാത്രമാണ്. ചുരുക്കത്തിൽ ജ്ഞാനസ്വരൂപനാണ് ഈശ്വരൻ. അനുഭൂതിജന്യമായ എല്ലാ ജ്ഞാനവും അതിൻെറ പരമകാഷ്ഠയിൽ ഈശ്വരനിൽ ചെന്നെത്തുന്നു. 'പ്രജ്ഞാനം ബ്രഹ്മഃ സത്യജ്ഞാനമനന്തം ബ്രഹ്മ' ഈ വാക്കുകൾ ശ്രദ്ധിക്കുക. ഇവിടെ ആനുഷംഗികമായിട്ടാണെങ്കിൽപോലും ഒരു താരതമ്യപഠനം അസ്ഥാനത്താണെന്നു് തോന്നുന്നില്ല. വേദാന്തിയും, ശാസ്ത്രകാരനും പ്രപ

ഞ്ചരഹസ്യം അനാവരണം ചെയ്യുന്നതിലാണല്ലോ വ്യാപരിച്ചിരിക്കുന്നതു്. വേദാന്തി എവിടംവരെ ചെന്നെത്തിയെന്നു് നാം കണ്ടുകഴിഞ്ഞു. എന്നാൽ വേദാന്തിയെ അപേക്ഷിച്ചു് ശാസ്ത്രകാരൻെറ നില വളരെ പിന്നിലാണു്. ഉദാഹരണമായി പ്രപഞ്ചത്തെ അപഗ്രഥിച്ചാൽ ഈ കാണുന്ന ദൃശ്യസമൂഹങ്ങൾ എല്ലാം അപ്രത്യക്ഷമാകുമെന്നും, പ്രപഞ്ചഘടകങ്ങളെയെല്ലാംതന്നെ പരമാണുക്കളാക്കി മാററാമെന്നും, പരമാണുതന്നെ ശക്തിയുടെ (Energy) രൂപാന്തരം മാത്രമാണെന്നും വേദാന്തം വധിച്ചിട്ടു് ശതാബ്ദങ്ങൾ കഴിഞ്ഞു. ശാസ്ത്രകാരൻ അവിടെ എത്തിയതു് അടുത്തകാലത്താണു്. ശാസ്ത്രകാരൻ ഒരത്ഥത്തിൽ പറഞ്ഞാൽ പുതുതായി ഒന്നും കണ്ടുപിടിച്ചില്ല. വേദാന്തിയുടെ കണ്ടുപിടുത്തത്തിനു് അംഗീകാരം നല്കുക മാത്രമാണു് ചെയ്തതു്.

ഇത്രയുമെല്ലാം സൂചിപ്പിച്ചതു് ഒരു കാര്യം പറയുന്നതിനുവേണ്ടിയാണു്. ''വൈദേശികമായ ഒരു സാംസ്കാരികവാതം ഭാരതത്തിലൂടെ ഒന്നു് ആഞ്ഞടിച്ചു പോയപ്പോഴേയ്ക്കും നമ്മുടെ പലതുമെന്നപോലെ, വേദാന്തചിന്തകളും അറുപഴഞ്ചനായി മുദ്രകുത്തപ്പെട്ടു. ഇന്നു് ആ നില മാറി. നമ്മുടെ നാട്ടിലും, വിദേശത്തും. ശാസ്ത്രകാരൻെറ മനോഭാവവും മാറി. ശുദ്ധസത്യം കണ്ടെത്തുന്നതിനു് ആധുനികശാസ്ത്രജ്ഞനു്, വേണ്ടിവന്നാൽ വേദാന്തിയെ കൂട്ടുപിടിക്കുന്നതിനു് യാതൊരു വൈമുഖ്യവും ഇല്ല.

ഈ മാറിയ പരിതഃസ്ഥിതിയിൽ ശ്രീ ശിവാനന്ദസരസ്വതിസ്വാമികളുടെ 'അദ്വൈതപ്രബോധനി' എന്ന വേദാന്തഗ്രന്ഥം പ്രത്യേകം പരിഗണന അർഹിക്കുന്നുണ്ടു്. വേദാന്തരഹസ്യങ്ങൾ ഗ്രഹിക്കുക ശ്രമകരമായ കാര്യമാണു്. സ്വാമിജി പല ഗ്രന്ഥങ്ങളിലായി വ്യാപിച്ചുകിടക്കുന്ന വേദാന്തചിന്തകളെ സമാഹരിച്ചു് ഏററവും ലളിത

മായ രീതിയിൽ ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിരിക്കുന്നു. ഈ ഗ്രന്ഥം രൂപംകൊള്ളുന്നതിനുവേണ്ടി അദ്ദേഹം അനുഷ്ഠിച്ച നെടുനാളത്തെ സാധന എത്ര പ്രശംസിച്ചാലും അധികമാവുമെന്നു തോന്നുന്നില്ല. സംഗ്രഹിച്ചു വർണ്ണിക്കാനുള്ള വ്യഗ്രതയിൽ പല ഭാഗങ്ങളും ഉദ്ദേശിച്ചതിലധികം ചുരുങ്ങിപ്പോയി എന്നു് ഞാൻ സംശയിക്കുന്നു. അഥവാ ഈ ചലനാത്മകലോകത്തിൽ (Fast moving world) അതു മതി എന്നു് അദ്ദേഹം മനഃപൂർവ്വം തീരുമാനിച്ചതുമാവാം. വേദാന്തചിന്താപരങ്ങളായ കാര്യങ്ങൾ ഗ്രഹിക്കണമെന്നു് അഭിനിവേശമുള്ളവരെ സംബന്ധിച്ചിടത്തോളം ഈ ഗ്രന്ഥം ഒരു അനുഗ്രഹവും പണ്ഡിതന്മാരെ സംബന്ധിച്ചിടത്തോളം ഒരു വഴികാട്ടിയുമാണു്. ഈദൃശസംരംഭങ്ങളിൽ സ്വാമികൾ ഇനിയും വ്യാപരിക്കണമെന്നു് അപേക്ഷിക്കുന്നതോടൊപ്പം ഈ 'വേദാന്തപ്രബോധനി' ഞാൻ സജ്ജനസമക്ഷം അവതരിപ്പിക്കുകയും ചെയ്യുന്നു.

കാട്ടാമ്പാക്കു്
5-3-1973

വി. ആർ. രാമചന്ദ്രൻനായർ B. A.

ഓം.

# അദ്വൈത പ്രബോധിനി

രണ്ടില്ല; ഒന്നു്.

''ബ്രഹ്മസത്യം ജഗദ്മിഥ്യ''

—ശ്രീശങ്കരാചാര്യ ഗുരുപാദർ.

''സകലത്തുമുള്ളതുതന്നെ; തത്വചിന്താ—

ഗ്രഹനിതു സവ്വവുമേകമായ് ഗ്രഹിക്കും.''

—ശ്രീനാരായണ ഗുരുപാദർ.

പ്രപഞ്ചം ഒരനുഭവമാണു്. ഇതു് ആക്കും നിഷേധിക്കാൻ സാദ്ധ്യമല്ല. അനുഭവം ജഡത്തിനു സാദ്ധ്യമല്ല. ചേതനമായ—ബോധസ്വരൂപമായ ഒരു നിലനില്പിനു മാത്രമേ അനുഭവം സാദ്ധ്യമാവൂ. അനുഭവത്തിനു മുൻപു് ചേതനൻ ഉണ്ടായിരുന്നേ പററൂ എന്നതു സത്യം. അങ്ങിനെയാണെങ്കിൽ ഉണ്ടായിനിലനില്ക്കുന്നഅനുഭവം തീൎന്നാലും ചേതനൻ ശുദ്ധരൂപത്തിൽ അവശേഷിക്കുമെന്നുള്ളതും തീൎച്ച. അപ്പോഠം ഒരു ചേതനസത്തയിൽ ഉണ്ടായി നിലനിന്നു് മറഞ്ഞുകൊണ്ടിരിക്കുന്ന—ഉണ്ടായി നിരന്തരം പരിണമിച്ചുകൊണ്ടിരിക്കുന്ന ഒരു ദൃശ്യസമൂഹമാണു് പ്രപഞ്ചം. ഇതെവിടെ തുടങ്ങി? പ്രപഞ്ചോത്പത്തിയുടെ തുടക്കമറിഞ്ഞാൽ പ്രപഞ്ചസത്യം അറിയാറാകും. മാറി മാറി വരുന്ന ദൃശ്യങ്ങഠം ഒരു കാരണകാര്യ പ്രവാഹത്തിൽപ്പെട്ടു് ചലിച്ചുകൊണ്ടിരിക്കുന്നതായിട്ടാണു് കാണുന്നതു്. കാരണകാര്യശൃഖലയുടെ പിന്നിലെപ്പിന്നിലെ കണ്ണികളെ

പിൻതുടൎന്നു് പോയാൽ ഒരു നദീപ്രവാഹത്തിൻെറ തുട ക്കം കണ്ടെത്തുന്നതുപോലെ ഈദൃശ പ്രവാഹത്തിൻെറ തുടക്കം കണ്ടെത്തുമോ? ഇതേസംബന്ധിച്ചുള്ള ബാഹ്യപ രിശ്രമങ്ങരം ഇന്നോളം അന്തിമലക്ഷ്യം കാണാതെ പരാ ജയപ്പെട്ടിട്ടേയുള്ളു. ഭാരതീയ ഋഷിമാർ ആന്തരിക പരി ശോധനയിലൂടെ എല്ലാ കാരണകാര്യപ്രവാഹത്തിൻെറ യും തുടക്കവും ഒടുക്കവും അദ്വയവും ആനന്ദഘനവുമായ ശുദ്ധ ചൈതന്യബോധ സത്തയാണെന്നു് കണ്ടുപിടി ച്ചിട്ടുണ്ടു്. കാരണകാര്യ പ്രവാഹങ്ങളെല്ലാം ഈ അദ്വയ ബോധ സത്തയിൽനിന്നും തുടങ്ങുന്നു; ഇതിൽതന്നെ നി ലനില്ക്കുന്നു; ഇതിൽതന്നെ തിരിച്ചു ലയിയ്ക്കുന്നു എന്നാണു് ഉപനിഷത് പ്രഖ്യാപനം. ഈ ബോധസത്തയെ സത്യ സ്വരൂപമെന്നും, ആത്മാവെന്നും, പരമാത്മാവെന്നും ബ്ര ഹ്മമെന്നുമൊക്കെ പറയും. ഈ ഒന്നിനെക്കുറിച്ചുള്ള (സത്യ സ്വരൂപത്തെക്കുറിച്ചുള്ള) മതഭേദങ്ങളെല്ലാം പില്ക്കാലത്തു ണ്ടായവയാണു്. എങ്ങിനെ ഈ ഭേദമുണ്ടായി? ചിന്തി ക്കുന്ന ഒരാരംക്കു് അതിൻെറ കാരണങ്ങരം കണ്ടെത്താൻ വലിയ പ്രയാസമില്ല. നാം ആരു്? എന്തു്? എന്നന്വേ ഷിച്ചു് ശരീരഘടകങ്ങളെ ഓരോന്നോരോന്നായി നീ ക്കിനീക്കി ചിന്തിക്കുമ്പോരം—പരിശോധിക്കുമ്പോരം,— ഏററവും ഒടുവിൽ കണ്ടെത്തുന്ന—സാക്ഷാത്കരിക്കുന്ന അ ദ്വയ സത്തയാണു് ഉപനിഷത് സത്യമായ ബ്രഹ്മം. പ രമസത്യം കണ്ടെത്തുന്നതിനു മുൻപുള്ള അനുഭവതലങ്ങളെ ല്ലാം എത്ര സൂക്ഷ്മരൂപത്തിലുള്ളവയായിരുന്നാലും അതി ലെ പേരും രൂപവും മാഞ്ഞു മറഞ്ഞുപോകുന്നവയായിരി ക്കും. സത്യാന്വേഷണമാൎഗ്ഗത്തിൽ മുന്നോട്ടു നീങ്ങുന്നവർ മാൎഗ്ഗമദ്ധ്യത്തിലുള്ള ഏതെങ്കിലും അല്പ ദൎശനങ്ങളെ സത്യ മായി ഭ്രമിച്ചു് അതിനെ ലോകത്തിൻെറ മുൻപിൽ

പ്രഖ്യാപിക്കാനിടവരുന്നു. അയാളുടെഅന്വേഷണം ബോധസത്തവരെ_ആത്മചൈതന്യംവരെ എത്തുന്നതിനു മുൻപ് തീൻ എന്ന ധാരണയിൽ നിറുത്തി. മാഗ്ഗമദ്ധ്യത്തിലുള്ള കാഴ്ചകൾ മാത്രം കണ്ടു ഭ്രമിച്ചവരും ഭ്രമിക്കുന്നവരും സത്യാന്വേഷണ വിഷയത്തിൽ മതഭേദങ്ങൾ സൃഷ്ടിച്ചു. അദ്വൈതമാണ് പരമസത്യമെന്നും മററു മതഭേദങ്ങളെല്ലാം അവിടെ എത്താനുള്ള മാർഗ്ഗങ്ങളാണെന്നും ധരിച്ചാൽ ശരിയായിരിക്കും. എല്ലാററിലും വസ്തു സത്ത ഒന്നാണ് എന്ന പരമസത്യം മറക്കുംതോറും ശരീരനിഷ്ഠങ്ങളായ ഭേദബുദ്ധികളിൽ ഭ്രമിച്ചുപോകുന്നു. ഇങ്ങനെയുള്ളവർ അദ്വൈതസത്വം മറക്കപ്പെടുമ്പോൾ കാലാനുകൂലമായി അതിനെ വീണ്ടും തെളിച്ചുകൊടുക്കുക മാത്രമാണ് അദ്വൈത ഗുരുക്കന്മാരുടെ കർത്തവ്യം. അവർ സത്യത്തെ സാക്ഷാത്കരിച്ച് സമൂഹത്തിലെ തല്ക്കാല സ്ഥിതി കണക്കിലെടുത്തുകൊണ്ട് സയുക്തികം അനുഭവവെളിച്ചത്തിൽ ആ സത്യത്തെ ആവത്തിച്ചു ഉറപ്പിക്കും. പുതുതായി ഒരാചാര്യനും മറെറാരു സത്യത്തെ കണ്ടുപിടിക്കാനില്ല. ഉപനിഷത്കാലത്തിനു ശേഷം ഈ കൃത്യം നിർവഹിച്ച ഋഷികളാണ് ശ്രീഗൗഡപാദാചാര്യർ, ശ്രീശങ്കരാചാര്യർ, ശ്രീനാരായണഗുരുപാദർ എന്നീ അഭേദാത്മാക്കൾ. ബ്രഹ്മസത്യവും പ്രപഞ്ചം മിഥ്യയും എന്നു പറയുമ്പോൾ ചിലർ ചോദിക്കും ഈ നിൽക്കുന്ന മരങ്ങളും പക്ഷിമൃഗാദികളും മനുഷ്യരും ഗോളങ്ങളും എല്ലാം മിഥ്യ എന്നു പറയുന്നതല്ലെ ഭ്രമം എന്ന്. എന്നാൽ വേദാന്തി പറയുന്നത്. നിങ്ങളീ കാണുന്നതെല്ലാം നശിക്കുന്നതായതുകൊണ്ട്_ രൂപം മാറുന്നതായതുകൊണ്ട് സത്യമല്ലെന്നാണ്. സ്വർണ്ണംകൊണ്ട് ശില്പി വള, മോതിരം, മാല മുതലായി അനേക രൂപങ്ങൾ ഉണ്ടാക്കുകയും രൂപം മാറ്റുകയും ചെയ്യുന്നു.

രൂപപ്പെടുത്തുന്ന മോതിരം മുതലായവ രൂപം മാററു മ്പോരം സ്വർണ്ണം മാത്രമാകുന്നു. ആയതിനാൽ സ്വർണ്ണം സത്യം മോതിരാദികരം മിഥ്യ; എന്നപോലെ ഈ കാണ പ്പെടുന്ന കാര്യ വസ്തുക്കളെല്ലാം കാണപ്പെടാത്ത കാരണ സത്തയിൽനിന്നു് ഉണ്ടായതാണു് എന്നുള്ള സത്യമാണു വേദാന്തി പറയുന്നതു്.

കോവൂരു പറയുന്നതുപോലെ തെളിവു കൊടുത്താൽ ലക്ഷം രൂപാ തരാം എന്നു പറഞ്ഞാൽ കോവൂരിനെ വേ റൊരാരം എങ്ങനെ ബോദ്ധ്യപ്പെടുത്തും? നിത്യ ചൈത ന്യബോധസത്ത എന്ന സത്യം; ഇന്ദ്രിയങ്ങളെ അടക്കി ആവരണങ്ങളെ നീക്കി യമനിയമാസന പ്രാണായാമ പ്രത്യാഹാരധാരണ ധ്യാന സമാധിയിൽക്കൂടി പ്രകാശി തമാക്കി സ്വയം അനുഭവിച്ചറിയേണ്ടതാണു്. പ്രാണാ യാമം ചെയ്താൽ നാഡീശുദ്ധിയും ശ്വാസകോശങ്ങളും ശു ദ്ധിയാകും. അതു് ഓരോരുത്തരും ചെയ്തു് അവരവരുടെ ശ്വാസകോശങ്ങരം ശുദ്ധമാക്കുകയും അതിൻെറ സുഖം അവർ അനുഭവിക്കുകയും ചെയ്താൽ ആ സത്യം മററൊ രാരംക്കു് തെളിവു കൊടുക്കുക സാദ്ധ്യമല്ല. ശർക്കര യുടെ മധുരം തിന്നുനോക്കാത്ത ഒരാളെ, മധുരമെന്തെന്നനു ഭവമില്ലാത്ത ഒരാളെ, തിന്നാറുള്ളവർ എങ്ങിനെ ബോ ദ്ധ്യപ്പെടുത്തും? അപരൻ തിന്നണം അപ്പോരം അയാരംക്കു ബോദ്ധ്യംവരും. മനുഷ്യാതീതശക്തി അനുഭവപ്പെടാൻ അതിനുള്ള വഴികരം ഉപദേശിക്കയേ സാദ്ധ്യമാകൂ. അഖ ണ്ഡബോധസ്വരൂപനായ ഒരേഒരീശ്വരൻെറ ഗുണപ്രകട നമാണു് പ്രപഞ്ചമെന്നു് അറിഞ്ഞു് ഇന്ദ്രിയങ്ങളെ നി രോധിക്കുമ്പോരം സങ്കല്പങ്ങരം വിട്ടുപോകുന്നതും അതോ ടെ വാസന ക്ഷയിക്കുകയും അനന്തരം ഞാൻ എന്ന വി ശേഷം തെളിയുകയും ചെയ്യുന്നു. ഇതാണു് ആത്മസാ

ക്ഷാത്കാരം—നിത്യചൈതന്യബോധ സാക്ഷാത്കാരം. ഉപനിഷത്തുകഠം ഇതിനു് ''മഹാനാത്മാ'' എന്നും പറയും. ഇതു സാക്ഷാത്കരിച്ച ആഠംക്ക' എല്ലാം ''ഞാൻ''തന്നെ എന്നു് അനുഭവിക്കാൻ കഴിയുന്നു. ഇവിടവും കഴിഞ്ഞു മുന്നോട്ടു നീങ്ങുമ്പോഴാണു് അഹംബോധം പോയി അഖണ്ഡബോധം അവശേഷിക്കുന്നതു്. ഇതുതന്നെയാണു് ജീവബ്രഹ്മൈക്യം. ഇതു സ്വയം സാക്ഷാത്കരിച്ചനുഭവിക്കു; ധൈര്യമുണ്ടെങ്കിൽ. അവനവൻെറ ഹിമാലയൻ അവശതകളെക്കാണുവാനോ കഴിയുന്നത്ര പരിഹരിക്കുവാനോ പരിശ്രമിക്കാതെ മററുള്ളവരിൽ അണുവെങ്കിലും അപരാധം വച്ചുകെട്ടി കൊട്ടിഘോഷിച്ചിട്ടെന്തു കാര്യം? സൗകര്യമില്ലാത്തവർ മിഥ്യാവാദങ്ങഠംക്ക പോകരുതു്.

ദ്വൈതപ്രപഞ്ചത്തിനും അദ്വയസത്യത്തിനും തമ്മിലുള്ള ബന്ധം വ്യക്തമായി പറയാൻ കഴിയാതെ പ്രഗത്ഭന്മാരായ തത്വചിന്തകന്മാർപോലും ബുദ്ധിയും യുക്തിയും മുട്ടി പകച്ചു നിന്നുപോകുന്നുണ്ടു്.

നിരന്തരമായ യമനിയമാസനപ്രാണായാമപ്രത്യാഹാരധാരണധ്യാനാദികഠംകൊണ്ടു് ബോധപൂർവ്വം ചിത്തസ്പന്ദനം നിശ്ശേഷം നിലപ്പിക്കുമ്പോഴാണു് ഒരു യോഗി സത്യചൈതന്യസ്വരൂപനായി തുരീയാനുഭൂതിയിൽ എത്തിച്ചേരുന്നതു്. വീണ്ടും പ്രപഞ്ചവ്യവഹാരങ്ങളിലേയ്ക്കു മടങ്ങുമ്പോഠം പഴയ ചിത്തസ്പന്ദനം സാവധാനം ആവിർഭവിക്കുന്നു. ചുരുക്കത്തിൽ ചിത്തത്തിൻെറ സ്പന്ദനത്തെ ദ്വൈതപ്രപഞ്ചമെന്നും സ്പന്ദനരഹിതമായ ചിത്തത്തെ ബ്രഹ്മമെന്നും പറയും. പ്രപഞ്ചത്തിനു്—ജഗത്തിനു് ഏകാശ്രയമായ പരമസത്യം ബ്രഹ്മമാണെന്നു്—അദ്വൈതബോധമാണെന്നു് ഒരു സാധകനു് ബോദ്ധ്യമുണ്ടു്.

വെള്ളം മഞ്ഞുകട്ടയാകുന്നതുപോലെ ബോധചൈതന്യം ഒന്നുമാത്രമാണ് ഈ ജഗത്തായിത്തീരുന്നതെന്ന് യോഗി യറിയുന്നുണ്ട്. ജലാശയത്തിൽ തിരകൾ ഉണ്ടാകുന്നതുംനി ലനില്ക്കുന്നതും ലയിക്കുന്നതും പോലെതന്നെ ചൈതന്യ ത്തിൽനിന്നും ജഡങ്ങളെന്നറിയപ്പെടുന്നവ ഉണ്ടാവുകയും നിലനില്ക്കുകയും ലയിക്കുകയും ചെയ്യുന്നു. ഇക്കാര്യം സി ദ്ധാന്തപരമായും അനുഭൂതിയിൽക്കൂടിയും വെളിവാകുന്ന താണ്. സ്വാനുഭവത്തോടുകൂടി ബോധസ്വരൂപമായി വി ളങ്ങുന്ന ആത്മസത്ത സങ്കല്പങ്ങളിൽക്കൂടി ഉണ്ടാക്കിക്കാണു ന്ന ദൃശ്യങ്ങളാണ് പ്രപഞ്ചാനുഭവങ്ങൾ. മായനിദ്രയാണ് ഈ സങ്കല്പസ്വപ്നമുളവാക്കുന്ന മോഹകശക്തി. ആത്മാവ് മായാമോഹവും സങ്കല്പങ്ങളും വിട്ടുകളയുകയാണെങ്കിൽ കാഴ്ചകളും കാഴ്ചക്കാരനുമൊക്കെ താൻതന്നെയാണെന്നു തെളിയുകയും ചെയ്യും. പ്രപഞ്ചാനുഭവങ്ങളെ സ്വപ്നത്തോ ട താരതമ്യപ്പെടുത്താവുന്നതാണ്. നിദ്രാശക്തിക്കടിമപ്പെ ട്ടുപോകുന്ന സ്വപ്നദർശിയുടെ സങ്കല്പങ്ങളാണല്ലൊ സ്വപ്ന ലോകത്തെ സൃഷ്ടിച്ചനുഭവിക്കുന്നത്. സ്വപ്നത്തെ വിശ കലനംചെയ്യുമ്പോൾ ചില വസ്തുതകൾ വെളിപ്പെടുന്നതാ ണ്. സ്വപ്നാനുഭവത്തെ ആദ്യം രണ്ടു ഘടകമായി തരം തിരിക്കാം. ഒന്ന് സ്വപ്നദർശി; രണ്ട് സ്വപ്നദൃശ്യങ്ങൾ; മൂന്നാമതൊരുഘടകം സ്വപ്നാനുഭവത്തിൽ കാണാനില്ല. സ്വപ്നം കാണാൻ തുടങ്ങുന്നതിനു മുൻപ് സ്വപ്നദർശിയുണ്ടാ യിരുന്നു. സ്വപ്നം അവസാനിച്ചാലും സ്വപ്നദർശി അവ ശേഷിക്കും. സ്വപ്നം കാണാൻ തുടങ്ങുന്നതിനു മുൻപും സ്വ പ്നം അവസാനിച്ച ശേഷവും സ്വപ്നദൃശ്യങ്ങൾ ഉണ്ടായിരി ക്കുന്നില്ല എന്നതു് സ്പഷ്ടവുമാണ്. അപ്പോൾ സ്വപ്നദർശി യിൽ ഇടക്ക് അല്പകാലത്തേക്ക് വന്നവ—തോന്നിയവ മാത്രമാണ് സ്വപ്നദൃശ്യങ്ങൾ. സ്വപ്നദർശിക്ക് സ്വാത്മ

വിസ്മൃതിയുളവാക്കിയ നിദ്രയാണ് സ്വപ്നദർശനത്തിനു് കാരണഭൂതയായിത്തീർന്ന ശക്തി. നിദ്രവിട്ടുണരുമ്പോൾ സ്വപ്നം ഇല്ലാതാകുന്നു. ഉണരുമ്പോൾ എല്ലാ സ്വപ്നദൃശ്യങ്ങളും നിദ്രയിൽ തന്നിലുളവാക്കിക്കാണിച്ചതാണെന്നു് സ്വപ്നദർശിക്കു് ബോദ്ധ്യപ്പെടുകയും ചെയ്യുന്നു. ഇതേവിശകലനംകൊണ്ടു് പ്രപഞ്ചാനുഭവങ്ങളുടേയും രഹസ്യം അറിയുവാൻ കഴിയും.

ഉണർന്നിരിക്കുമ്പോഴുള്ള പ്രപഞ്ചാനുഭവങ്ങളെയും നമുക്കു രണ്ടായി സൂക്ഷ്മവിശകലനത്തിൽ തിരിക്കാം. ദൃക്കു് അഥവാ കാണുന്നയാൾ; ദൃശ്യം അഥവാ കാഴ്ച. (അതിസൂക്ഷ്മങ്ങളായ വികാരവിചാരങ്ങളിൽ തുടങ്ങി അതിസ്ഥൂലങ്ങളായ ഗോളങ്ങൾവരെ ദൃശ്യങ്ങളാണ്.) ഇങ്ങനെ പ്രപഞ്ചാനുഭവങ്ങളെ മുഴുവൻ രണ്ടായി തിരിച്ചുകഴിഞ്ഞാൽ പിന്നെ ഈ രണ്ടിൽ സത്യമേതു് മിഥ്യയേതു് എന്നു തീരുമാനിക്കുന്നതോടെ ഒരാൾക്കു് സത്യസാത്കാരത്തിനുള്ള വഴി തെളിഞ്ഞുകിട്ടുന്നതാണ്. പ്രപഞ്ചമായിക്കാണുന്ന ഈ കാഴ്ച, അതിന്റെ കാരണമായ ബോധസത്തയിൽനിന്നും ഭിന്നമല്ല. ബോധസത്തയിൽനിന്നു് സ്പന്ദിച്ചുയരുന്ന ഈ പ്രപഞ്ചഘടകങ്ങൾക്കു് മാററം വരുന്നതുകൊണ്ടു് പ്രപഞ്ചം മിഥ്യ; ബോധസത്തക്കു്—ബ്രഹ്മത്തിനു് മാററമില്ലാത്തതുകൊണ്ടു് ബ്രഹ്മം സത്യം. കാരണത്തിൽ ഇല്ലാതിരുന്നതൊന്നും കാര്യത്തിൽ ഉണ്ടാവുകയില്ല. വെള്ളത്തിൽ പൊന്തുന്ന നുരയും വെള്ളംതന്നെ. നുരക്കു മാററമുണ്ടാകുന്നതുകൊണ്ടു്—നുര ഇല്ലാതാകുന്നതുകൊണ്ടു് നുര സത്യമല്ല. വെള്ളം സത്യമാണ്. അറിവിലെ—ചൈതന്യബോധസത്തയിലെ വെറും കാഴ്ച മാത്രമാണ് പ്രപഞ്ചം. ദൃക്കെന്നും ദൃശ്യമെന്നും പ്രപഞ്ചത്തെ രണ്ടായി തിരിച്ചാൽ ഈ രണ്ടിൽ സത്യമേതെന്നുള്ള

താണ് വിഷയം. പ്രപഞ്ചാനുഭവമുള്ള സകലരിലും നിരന്തരം സ്ഫുരിക്കുന്ന ഞാൻ, ഞാൻ എന്ന ബോധാംശമാണ് ദൃക്ക്. പ്രാണസ്പന്ദനങ്ങളും താപകോപാദികളും ആഗ്രഹങ്ങളും പുറമേ കാണുന്ന കാഴ്ചകളും ഒരു സ്ഥിരതയുമില്ലാതെ മാറിമാറി ദൃക്കായ 'ഞാനെ'ന്ന ബോധാംശത്തിൽ ഉണ്ടായി മറഞ്ഞുകൊണ്ടിരിക്കുകയാണ്. ദൃശ്യങ്ങൾ മാറി മാറി വരുന്നവയും അവക്കാശ്രയമായ ബോധസത്ത മാറാതെ നിലനില്ക്കുന്നതും ആയതുകൊണ്ടുതന്നെ ദൃശ്യങ്ങളെല്ലാം അകന്നാലും ബോധചൈതന്യസത്തക്ക് ഒരു കേടും വരുന്നതല്ലെന്നും തെളിയുന്നു. തപശ്ശക്തികൊണ്ട് താപകോപാദികളെയും സങ്കല്പങ്ങളെയും ഓരോന്നോരോന്നായി അകററുന്നതോടെ ബോധസ്വരൂപമായ ആത്മാവിനു തിളക്കവും അനുഭവദാർഢ്യവും വദ്ധിച്ചുവദ്ധിച്ചുവരുന്നു. അപ്പോൾ ദൃശ്യസങ്കല്പങ്ങൾ അകലുന്നതോടെ ശുദ്ധബോധസ്വരൂപമായ ആത്മവസ്തു മറഞ്ഞുപോവുകയല്ല; മറ മാറി പൂർവ്വാധികം തെളിയുകയാണ് ചെയ്യുന്നതു്. അകലുന്ന ദൃശ്യസങ്കല്പങ്ങളോ എങ്ങോട്ടുപോയെന്നറിയാതെ നഷ്ടപ്പെടുകയാണ്. ആ നിലയ്ക്കു് സ്വയം നിലനില്പില്ലാത്ത ദൃശ്യം എങ്ങനെയാണ് സത്യവസ്തുവായി ഭവിക്കുന്നതു്? ദൃശ്യത്തിൽനിന്നും ദൃക്കിനെ മാററിനിറുത്താൻ കഴിയുമ്പോഴേ ദൃശ്യത്തിൻെറ ഈ മിഥ്യാത്വം നേരിട്ടു ബോധ്യപ്പെടുകയുള്ളു. നല്ല വെയിലുള്ളപ്പോൾ മരുഭൂമിയിലേയ്ക്കു നോക്കിയാൽ അവിടെ വെള്ളം അലയടിക്കുന്നതുപോലെ തോന്നും. വാസ്തവത്തിൽ ഒരുതുള്ളി വെള്ളംപോലും അവിടെ ഇല്ല. ഈ കാഴ്ചയിൽ മൂന്നു ഘടകങ്ങളുണ്ടു്. ഒന്നു് വെള്ളത്തെക്കുറിച്ചുള്ള സങ്കല്പം; രണ്ടു് പുറമേകാണുന്ന വെള്ളം. മൂന്നു് ആ കാഴ്ചക്കാശ്രയമായ മരുഭൂമി. എന്നപോലെ തന്നെ സങ്കല്പം, പ്രപഞ്ചം, അവയ്ക്കാശ്രയമായ ആത്മാവു്.

ഇവ മൂന്നമാണ്  പ്രപഞ്ചപ്രതിഭാസത്തിലെയും ഘട കങ്ങറം. ദൃക്കായ ആത്മാവിനെ വേർതിരിച്ച് ദൃശ്യ ത്തിൻെറ മിഥ്യാത്വം നേരിട്ടറിഞ്ഞിട്ടുള്ള ഒരു ജ്ഞാനി പ്രപഞ്ചത്തെ കണ്ടുകൊണ്ടിരുന്നാൽപ്പോലും അതിൽ ഭ്രമി ക്കുന്നില്ല; ദുഃഖിക്കുന്നില്ല. പ്രാപഞ്ചികഭോഗങ്ങളിൽ നേ ടാനൊന്നുമില്ല എന്ന് ജ്ഞാനിക്കറിയാം. അജ്ഞന്മാർ സ്വന്തം ആത്മാവായ സത്യവസ്തുവിൽ സങ്കല്പങ്ങറംകൊ ണ്ടൊരു പ്രപഞ്ചം സൃഷ്ടിച്ച് അതിൽ മുഴുകി ആവേശഭരി തരായി കഷ്ടപ്പെട്ട് നഷ്ടപ്പെടുകയാണ്. ദൃക്കെന്നും ദൃശ്യ മെന്നും രണ്ടു പദാത്ഥം മാത്രമാണ് വേദാന്തവിഷയം. ഇവ രണ്ടും ഇരുട്ടും വെളിച്ചവുംപോലെ വിപരീത സ്വഭാവ ത്തോടുകൂടിയവയുമാണ്. അവയിൽ ആത്മചൈതന്യ ബോധസത്തയാണ് ദൃക്ക്—ദൃശ്യം മായയും. ബോധസത്ത യിൽനിന്നും ഭിന്നമല്ല പ്രപഞ്ചം എന്നുള്ളതു് മറക്കരുതു്. കാരണത്തിൽനിന്നും കാര്യം ഒരിക്കലും ഭിന്നമല്ല എന്ന താണ് വേദാന്തസിദ്ധാന്തം. കാരണത്തെ വ്യക്തമായറി ഞ്ഞാലേ കാര്യങ്ങളുടെ രഹസ്യം വെളിവാകൂ. പ്രപഞ്ച ത്തിൽ അറിയപ്പെടുന്ന സകല പദാത്ഥങ്ങളും ഉണ്ടായി മറയുന്ന കാര്യരൂപങ്ങളാണ്. അപ്പോറം ഇവയ്ക്കെല്ലാത്തി നുംകൂടി ഒരു പരമകാരണം ഉണ്ടായേ പററു. ആ പരമകാ രണത്തെ കണ്ടുപിടിക്കുന്നതുവരെ പ്രപഞ്ചരൂപത്തിലുള്ള കാര്യങ്ങളുടെ പൂർണ്ണരഹസ്യം ആക്കും അറിയാൻ സാദ്ധ്യമ ല്ല. മൂന്നുതരം കാരണകാര്യഭാവങ്ങളാണ് നാം പ്രപഞ്ച ത്തിൽ കാണുന്നതു്. വെള്ളത്തിൽനിന്നും കുമിളകളും തി രമാലകളും ഉണ്ടാകുന്നു. ഇതിൽ കുമിളകളും തിരമാലകളും കാര്യങ്ങളും വെള്ളം കാരണവുമാണ്. ഇവിടെ സംഭവി ച്ചതു് വെള്ളത്തിൻെറ അംശങ്ങറക്ക് ചില പ്രത്യേക രൂപങ്ങളുണ്ടായി. കണ്ടുനിന്നവർ ആ രൂപങ്ങളെ ചില

പ്രത്യേക പേരുകൾ പറഞ്ഞു് മനസ്സിലാക്കുകയും ചെയ്തു. വെള്ളത്തിനു് ഒരു പ്രത്യേക രൂപമുണ്ടായപ്പോൾ തിരയും കുമിളയും ജനിച്ചുവെന്നുതോന്നി. ആ രൂപം മറഞ്ഞപ്പോൾ അവ മരിച്ചുഎന്നും തോന്നി. പക്ഷേ പുതുതായി ഒരു വസ്തുവും ജനിക്കുകയോ മരിക്കുകയോ ചെയ്തിട്ടില്ലെന്നതാണു് സത്യം.

പ്രപഞ്ചത്തിൽ ഇനി മറെറാരുതരം കാരണകാര്യഭാവം കാണുന്നുണ്ടു്. കാഴ്ചയുടെ തകരാറുകൊണ്ടു് ചില പദാർത്ഥങ്ങളെ വേറെ ചില പദാർത്ഥങ്ങളായി തെററിദ്ധരിച്ചു കാണുന്നതാണു് ഈ കാരണകാര്യഭാവം. മങ്ങിയ വെളിച്ചത്തിൽ വഴിയിൽ കിടക്കുന്ന പൂമാലയെ ഒരാൾ പാമ്പായി തെററിദ്ധരിച്ചുകാണുന്നു. ഇവിടെ പൂമാല കാരണവും പാമ്പു് കാര്യവുമാണു്. ഇതിലും കാരണകാര്യങ്ങൾ അഭിന്നങ്ങളാണെന്നു് പ്രത്യക്ഷത്തിൽതന്നെ തെളിയുന്നു. പൂമാലയല്ലാതെ പാമ്പു വാസ്തവത്തിൽ ഉണ്ടായിട്ടേയില്ല. ഈ കാരണകാര്യഭാവത്തിൽ വ്യക്തമായും മൂന്നു ഘടകങ്ങൾ കാണാം. ഒന്നു് പാമ്പെന്ന തെററായ കാഴ്ചക്കു് അധിഷ്ഠാനമായ പൂമാല—രണ്ടു് പാമ്പിനെക്കാണുന്ന ആളിന്റെ സർപ്പസങ്കല്പം. മൂന്നു് പാമ്പെന്ന രൂപദർശനം. ഈ മൂന്നു ഘടകങ്ങളിൽ വസ്തുസത്തയായുള്ളതു് പൂമാല മാത്രമാണെന്നതു് തീർച്ചയാണല്ലൊ. പാമ്പെന്ന രൂപദർശനവും സങ്കൽപ്പവും ഈ പ്രകൃതത്തിൽ തികച്ചും തോന്നലുകൾ മാത്രം. പ്രപഞ്ചത്തിനും ചൈതന്യബോധസത്തക്കും—ജഗത്തിനും ഈശ്വരനും തമ്മിലുള്ള കാരണകാര്യബന്ധം ഇതുപോലെതന്നെയാണു്.

വിത്തിൽനിന്നു വൃക്ഷമുണ്ടാകുന്നതും പാലിൽനിന്നു തൈരുണ്ടാകുന്നതുംപോലെയുള്ള കാരണകാര്യഭാവമാണു് മൂന്നാമത്തേതു്. ഇവിടെയെല്ലാം പ്രത്യക്ഷത്തിൽ കാരണ

കാര്യങ്ങൾ ഭിന്നങ്ങളായി തോന്നുന്നു. വിത്തിൽനിന്നും ഭിന്നമല്ലേ വൃക്ഷം? പാലിൽനിന്നും ഭിന്നമല്ലേ തൈരു്? ഭൌതികശാസ്ത്രപ്രക്രിയയനുസരിച്ചുള്ള രാസവികാരങ്ങളുടെ ഫലമായുണ്ടാകുന്ന കാര്യങ്ങളും ഇതുപോലെ കാരണത്തിൽനിന്നും ഭിന്നങ്ങളാണല്ലോ. ഹൈഡ്രജനും ഓക്സിജനും ചേർന്നു് വെള്ളമുണ്ടായാൽ ഹൈഡ്രജനും ഓക്സിജനും വെള്ളവും ഭിന്നപദാർത്ഥങ്ങളല്ലേ? ഈ നിലയ്ക്കു് കാര്യകാരണങ്ങൾക്കു് ഭേദമില്ലെന്നുള്ള വേദാന്തസിദ്ധാന്തം എങ്ങനെ ശരിയാവും? ഈ സംശയങ്ങളെല്ലാം വെറും താൽക്കാലിക ദർശനങ്ങളെ മാത്രം ആസ്പദമാക്കിയുള്ളവയാണു്. ഹൈഡ്രജനും ഓക്സിജനും വെള്ളത്തിനും അപ്പുറം കടന്നു പരിശോധിക്കുമ്പോൾ കാരണത്തിലില്ലാത്ത യാതൊന്നും കാര്യരൂപത്തിൽ പുതുതായുണ്ടാകുന്നില്ലെന്നു് തെളിയുന്നതാണു്. പാലും തൈരും ഭിന്നമല്ലേ എന്നു ചോദിക്കുന്ന ആളിനോടു് മറെറാരു ചോദ്യം ചോദിക്കാം; തൈരു് പാലിലുണ്ടായിരുന്നതാണോ ഇല്ലാതിരുന്നതാണോ? പാലിൽ ഇല്ലാതിരുന്ന തൈരാണു് ഉണ്ടായതെന്നു് പറയുകവയ്യ. ഇല്ലാതിരുന്നതൊന്നും ഉണ്ടാകയില്ല. പാലിൽ ഇല്ലാതിരുന്ന തൈരാണു് ഉണ്ടായതെന്നു പറഞ്ഞാൽ പച്ചവെള്ളത്തിൽനിന്നുപോലും തൈരുണ്ടാക്കാൻ കഴിയുമെന്നു് സമ്മതിക്കേണ്ടിവരും. തൈരാവശ്യമുള്ളവർ പാൽ അന്വേഷിക്കുന്നതുകൊണ്ടുതന്നെ പാലിൽ തൈരിനുള്ള ഘടകങ്ങൾ ഒളിഞ്ഞുകിടപ്പുള്ളതായി അവർക്കറിയുമെന്നു തീർച്ച. വിത്തിൽനിന്നുണ്ടാകുന്ന വൃക്ഷത്തിന്റെയും കഥ ഇതുതന്നെ. ഭാവിയിലെ വൃക്ഷത്തിന്റെ സകല നാഡിഞരമ്പുകളും ആ വിത്തിൽ ഒളിഞ്ഞുകിടക്കുകയാണു്. ഒളിഞ്ഞുകിടക്കുന്ന രൂപങ്ങൾ പുറത്തുവരുമ്പോൾ പുതിയ വസ്തുക്കൾ ഉണ്ടാകുന്നുവെന്നു് പറയുന്നതു ശരിയല്ലല്ലോ?

പുതുതായൊന്നും ഉണ്ടായിട്ടില്ല. വൃക്ഷത്തിന്റെ ചുരുങ്ങിയ രൂപം വിത്തു്; വിത്തിന്റെ വികസിച്ച രൂപം വൃക്ഷം എന്നതാണു് സത്യം. കാഴ്ചയിൽ രൂപവ്യത്യാസമുള്ളതുകൊണ്ടു് അവയെ ഭിന്ന പദാർത്ഥങ്ങളായി ഗണിക്കുന്നെങ്കിലും സൂക്ഷ്മപരിശോധനയിൽ —പര്യാലോചനയിൽ കാരണത്തിൽ ഇല്ലാതിരുന്നതൊന്നും പുതുതായി ഉണ്ടാകുന്നില്ല; എന്നു തെളിയുന്നു.

കാരണത്തിൽ ഉള്ള രൂപങ്ങൾതന്നെ അനുകൂല പ്രതികൂലഭാവങ്ങൾക്കനുസരണമായി തെളിയുകയും മറയുകയും ചെയ്യുന്നു. പുതുതായി ഒന്നും ഉണ്ടാകുകയോ നശിക്കുകയോ ചെയ്യുന്നില്ല. കാരണത്തിൽ ഏതെങ്കിലും രൂപത്തിൽ ഇല്ലാതിരുന്ന യാതൊന്നും കാര്യമായി പ്രത്യക്ഷപ്പെടുകയില്ല. കാര്യരൂപത്തിൽ പുറമെ ഉണ്ടായിക്കാണപ്പെടുന്നതു് ചിലപ്പോൾ കാരണത്തിൽ ഒളിഞ്ഞുകിടക്കുന്നതു് പ്രത്യക്ഷപ്പെടുന്നതാകാം —പ്രകടമാവുന്നതാകാം —ചിലപ്പോൾ കാരണങ്ങൾ ചുരുങ്ങുന്നതോ വികസിക്കുന്നതോ ആകാം. ചിലപ്പോൾ കാരണത്തിൽ പ്രത്യേക വസ്തുസത്തയൊന്നുമില്ലാത്ത നാമരൂപങ്ങൾ ആവിർഭവിക്കുന്നതാവാം.

മററു ചിലപ്പോൾ കാരണത്തെ തികച്ചും തൊററിദ്ധരിച്ചുകൊണ്ടുള്ള കാഴ്ചയുമാകാം. ഇത്രയും കാര്യം ബോദ്ധ്യപ്പെട്ടശേഷം ഏതെങ്കിലുമൊന്നിന്റെ പരമകാരണം കണ്ടെത്താൻ ശ്രമിക്കാം. ഒന്നിന്റെ പരമകാരണം കണ്ടെത്തിയാൽ എല്ലാററിന്റെയും പരമകാരണം ബോദ്ധ്യപ്പെടും. ഈ ലോകത്തു കാണപ്പെടുന്ന യാതൊന്നും കാരണം മാത്രമായി അറിയപ്പെടുന്നില്ല. എല്ലാം ഒരു കാരണകാര്യശൃംഖലയിലെ ഘടകങ്ങൾ മാത്രം —ഒരു കാഴ്ചപ്പാടിൽ ഒന്നു കാരണമാണെങ്കിൽ മറെറാരു കാഴ്ചപ്പാടിൽ അതു കാര്യവുമാണു്. വിത്തു് വൃക്ഷത്തിന്റെ കാരണവു

മാണ് വൃക്ഷത്തിൽനിന്നുള്ള കാര്യവുമാണ്. അപ്പോൾ പ്രപഞ്ചമാകെ കാരണകാര്യരൂപത്തിലുള്ള ഒരു പ്രവാഹമായിക്കാണണം; കാണാവുന്നതാണ്. ഈ പ്രവാഹം തുടങ്ങുകയോ അവസാനിക്കുകയോ ചെയ്യുന്നിടം കണ്ടെത്തിയാൽ പരമകാരണസത്തയെ കണ്ടുപിടിക്കാം. അതോടെ കാരണകാര്യപ്രവാഹരൂപത്തിലുള്ള പ്രപഞ്ചത്തിന്റെ പൂർണ്ണരഹസ്യം വെളിപ്പെടുന്നതാണ്. ഇപ്പോൾ നാം വിത്തിലും വൃക്ഷത്തിലും എത്തിയിരിക്കുകയാണ്—വൃക്ഷം കാരണവും വിത്ത് കാര്യവും. വിത്ത് കാര്യമെങ്കിൽ കാരണമായ വൃക്ഷത്തിന് കാരണം പഞ്ചഭൂതങ്ങൾതന്നെ. ഇപ്പോൾ പഞ്ചഭൂതങ്ങൾ കാരണവും വൃക്ഷം കാര്യവുമായിരിക്കുന്നു. ഇനി ഈ പഞ്ചഭൂതങ്ങൾക്കു കാരണമായതെന്ത്? അതു സച്ചിദാനന്ദഘനമായ ശുദ്ധചൈതന്യബോധസ്പന്ദനത്തിൽനിന്നുത്ഭവിച്ചതാണ് പഞ്ചഭൂതങ്ങൾ. അപ്പോൾ ബോധസത്ത കാരണവും പഞ്ചഭൂതങ്ങൾ കാര്യവുമായിവന്നു. ഈ ബോധസത്ത മാററമില്ലാത്ത പരമകാരണ വസ്തുസത്തയാണ്. ഈ പരമകാരണസത്തയാണ് വേദാന്തശാസ്ത്രം സച്ചിദാനന്ദഘനമായ ഈശ്വരസത്തയായി വിവരിക്കുന്നത്. ഈ ചൈതന്യം സർവ്വപ്രപഞ്ചത്തിന്റെയും ഉത്പത്തിക്കും നിലനില്പിനും ലയത്തിനും ആശ്രയമായതുകൊണ്ടാണ് അതിനെ ഈശ്വരശബ്ദംകൊണ്ട് നിർവ്വചിക്കുന്നത്. പ്രപഞ്ചത്തിന്റെ പരമകാരണം സച്ചിദാനന്ദഘനമായ ഈ ബോധവസ്തുവാണെന്നുവന്നാൽ കാരണകാര്യങ്ങൾക്ക് ഭേദമില്ലെന്നുള്ള സിദ്ധാന്തമനുസരിച്ച് സർവ്വപ്രപഞ്ചവും ഈശ്വരാംശമാണെന്നു വന്നുകൂടുന്നു—ഇതു് ഉപനിഷത്തുകളെല്ലാം വെളിപ്പെടുത്തിയിട്ടുണ്ട്.

ആധുനികശാസ്ത്രത്തിന്റെ നൂറിൽപ്പരം അടിസ്ഥാന

വസ്തുക്കളൊക്കെ ഭാരതീയദാർശനികന്മാരുടെ പഞ്ചഭൂത ങ്ങളിൽപ്പെടും. പഞ്ചഭൂതങ്ങളുടെ കാരണമെന്തെന്ന അ ന്വേഷണത്തിൽ ആധുനികശാസ്ത്രകാരൻ പതറുകയാണ്. ഭാരതീയദാർശനികർ ഈ പഞ്ചഭൂതദൃശ്യങ്ങളുടെയെല്ലാം — ഈ ജഡദൃശ്യങ്ങളെല്ലാം പ്രകാശിക്കുന്നതു് നിത്യചൈത ന്യബോധതലത്തിലാണെന്നു് അന്വേഷിച്ചനുഭവിച്ചറി യുന്നു. എല്ലാ ജഡദൃശ്യങ്ങളും കണ്ടറിയാൻ ഒരു ബോധ സത്തയുള്ളതുകൊണ്ടാണു് ജഡദൃശ്യങ്ങൾ ഉള്ളവയായി ത്തീരുന്നതും. ബോധം അവയെ അറിഞ്ഞില്ലെങ്കിലും ജ ഡങ്ങൾ ഇല്ലേ ചോദിച്ചാൽ; ബോധവസ്തു അറിയാനി ല്ലെങ്കിൽ ജഡങ്ങൾ പിന്നെ ആർക്കാണു് ഉള്ളവയായിത്തീ രുന്നതു്? അചേതനങ്ങളായ ജഡങ്ങൾക്കു് അവയുടെ നി ലനിൽപ്പു് സ്വയം ബോധിപ്പാൻ കഴിവില്ലെന്നതു തീർച്ച തന്നെ — സ്വന്തം ഉൺമ അനുഭവിപ്പാൻ സ്വയം കഴിവുള്ള ഒരു വസ്തുവിനു മാത്രമേ പ്രപഞ്ചത്തിന്റെ ഉൺമ പ്രശ്നമാ യിത്തീരുന്നുള്ളു എന്നതാണു് പ്രധാന രഹസ്യം. സ്വാനുഭ വമുള്ള ഒരു ബോധസത്തയുടെ പ്രസരമില്ലെന്നുവന്നാൽ പ്രപഞ്ചദൃശ്യം ഇല്ലതന്നെ. ഇക്കാര്യം നല്ലവണ്ണം ഗ്രഹി ക്കാതെ ചില മന്ദബുദ്ധികൾ ബോധചൈതന്യം ജഡ ത്തിൽനിന്നു് ഉത്ഭവിക്കുന്നതാണെന്നു് വാദിക്കുന്നു — സ്വയം നിലനില്ക്കാൻ കഴിയാത്ത ഒന്നു് സ്വയം നില നിൽപ്പു് അനുഭവിക്കാൻ കഴിയുന്ന മറ്റൊന്നിനു് കാരണ മായിത്തീർന്നു എന്നു പറയുന്നതു് എത്ര വിചിത്രം?

ബോധത്തിനു വേണമെങ്കിൽ ജഡധർമ്മങ്ങളെയൊ ക്കെ അകററി ശുദ്ധരൂപത്തിൽ സ്വയം അറിഞ്ഞുകൊണ്ടു് നിൽക്കാൻ കഴിയും. ജഡത്തിനു് ബോധത്തെ അകററി യിട്ടു് സ്വയം അറിഞ്ഞുകൊണ്ടു നിൽക്കാൻ കഴിയുകയു മില്ല. അതുകൊണ്ടുതന്നെ ശുദ്ധബോധമെന്ന സാമാന്യ

സത്തയിൽ ആവിർഭവിച്ച് തിരോഭവിക്കുന്ന നാമരൂപങ്ങൾ മാത്രമാണ് പ്രപഞ്ചദൃശ്യങ്ങളെന്ന തീർച്ചതന്നെ. വിത്തിൽനിന്ന വൃക്ഷമുണ്ടാകുന്നതുപോലെയോ മണ്ണിൽനിന്ന പാത്രങ്ങൾ ഉണ്ടാക്കുന്നതുപോലെയോ വെള്ളത്തിൽനിന്ന തിരകളും നുരകളും ഉണ്ടാകുന്നതുപോലെയോ ആണോ ശുദ്ധബോധസത്തയിൽനിന്നും പ്രപഞ്ചമുണ്ടാകുന്നത്? സൃഷ്ടിയെപ്പററി വിവരിക്കുമ്പോൾ കാരണവും ഒന്നുതന്നെ എന്ന കാണിച്ചുതരാൻവേണ്ടി ഈ ദൃഷ്ടാന്തങ്ങളെല്ലാം അംഗീകരിക്കുന്നുണ്ടെങ്കിലും മങ്ങിയ വെളിച്ചത്തിൽ കയറിൽ പാമ്പിനെ കാണുന്നതുപോലെയും നട്ടുച്ചയ്ക്ക് മരുഭൂമിയിൽ കാനൽജലം കാണുന്നതുപോലെയും മാത്രമാണ് പരമാത്മാവിൽ കാണപ്പെടുന്ന പ്രപഞ്ചം.

കാരണവസ്തുവിന് വികാരമോ ചലനമോ കൂടാതെ കാര്യവസ്തു ഉണ്ടായിക്കാണുന്നതിന് ദൃഷ്ടാന്തമാണ് മരുഭൂമിയിൽ കാണുന്ന വെള്ളവും കരയിൽ കാണുന്ന പാമ്പും. നേരേമറിച്ച് വിത്ത് വൃക്ഷമാകുകയോ സ്വർണ്ണം ആഭരണങ്ങളാകുകയോ വെള്ളം തിരമാലകളാകുകയോ ചെയ്യുന്നിടത്തെല്ലാം കാരണം ചലിച്ചു വികാരപ്പെട്ടു് കാര്യങ്ങളെ ഉളവാക്കിക്കാണിക്കുന്നതിനാണ് ശാസ്ത്രത്തിൽ പരിണാമം എന്ന പറയുന്നത്. എന്നാൽ കാരണത്തിന്റെ ചലനമോ വികാരമോ കൂടാതെതന്നെ കാര്യത്തിന്റെ തോന്നൽ ഉണ്ടാകുന്നതിനെ ശാസ്ത്രത്തിൽ വിവർത്തം എന്നാണ പറയുന്നത്. കാരണംതന്നെ യാതൊരു മാററവും കൂടാതെ മാററം തോന്നിക്കുന്നത് വിവർത്തരൂപത്തിലുള്ള കാരണകാര്യഭാവങ്ങളാലാണ്. പ്രപഞ്ചത്തിന്റെ പരമകാരണമായ നിത്യചൈതന്യബോധത്തിൽ ജഡധർമ്മങ്ങൾ സ്ഫുരിക്കുന്നത് ''വിവർത്ത''മെന്ന് വേദാന്തം പറയുന്നു. എന്താണ് ഈ വിവർത്തകാര്യം? കാരണത്തിന്റെ

വികാരമോ ചലനമോ സംഭവിക്കാതെ കാര്യരൂപങ്ങൾ കാണപ്പെടുന്നതാണ് വിവർത്തം. മരുഭൂമിയിലെ കാനൽ ജലം വിവർത്തകാര്യമാണ്.

ചന്ദ്രഗോളത്തിൽ മനുഷ്യൻ ചെന്നിറങ്ങിയിരിക്കുന്ന ഇക്കാലത്ത് നാം ഭൂമിയിൽനിന്നുകാണുന്ന ചന്ദ്രഗോള രൂപം സത്യമല്ലെന്നുള്ളതു് തെളിവായിട്ടുണ്ട്. പാലൊളി പൂനിലാവു് വിതറുന്ന ഒരു ചന്ദ്രൻ വാസ്തവത്തിലില്ല; എങ്കിൽതന്നെയും ഭൂമിയിൽനിന്നു നോക്കുന്നവർക്കു് ഇന്നും ഇങ്ങനെ ഒരു ചന്ദ്രനെ കാണാനുണ്ട്. സാക്ഷാൽ ചന്ദ്രരൂപത്തിനു് വിശേഷിച്ചൊരു ചലനമോ വികാരമോ സംഭവിക്കാതെയാണു് പൂനിലാവു വിതറുന്ന ചന്ദ്രൻ ഭൂമിയിൽനിന്നു നോക്കുന്നവർക്കു് കാണാറാകുന്നതു്. ഭൂമിയിൽനിന്നു കാണുന്ന ചന്ദ്രരൂപം സാക്ഷാൽ ചന്ദ്രന്റെ വിവർത്തകാര്യമാണ്. വാസ്തവത്തിൽ രണ്ടുചന്ദ്രനില്ല; ഒന്നേയുള്ളു. വസ്തുവിൽനിന്നുള്ള അകലംകൊണ്ടും മററുപല കാരണങ്ങളാലും വിവിധ രൂപങ്ങൾ നാം ആരോപിച്ചനുഭവിക്കയാണു് ചെയ്യുന്നതു്. ഇതിനു് അധ്യാരോപമെന്നും അധ്യാസമെന്നും വേദാന്തശാസ്ത്രം പറയുന്നു.

കാരണത്തിൽ അധ്യാരോപിച്ചനുഭവിക്കുന്ന കാര്യങ്ങളാണു് വിവർത്തകാര്യങ്ങൾ. ബ്രഹ്മത്തിനും പ്രപഞ്ചത്തിനും തമ്മിലുള്ള ബന്ധവും വിവർത്തകാര്യഭാവമാണ്. വസ്തു ഒന്നേയുള്ളു. അഖണ്ഡബോധസ്വരൂപമായ ബ്രഹ്മം—ആത്മാവ്. ഇതിൽ ഉണ്ടാകുന്ന പ്രപഞ്ചസ്ഫുരണങ്ങൾക്കു് വിവർത്തമെന്നു് വേദാന്തം പറയുന്നു. പരിണാമമെന്നു പറയുകവയ്യ. സ്വയം അറിയാൻ കഴിവുള്ള പ്രകാശസ്വരൂപമായ നിലനിൽപ്പാണു് ആത്മാവ്. സ്വയം അറിയാൻ കഴിയാത്ത വസ്തു ജഡം അഥവാ പ്രപഞ്ചം. ഇവ രണ്ടും ഇരുട്ടും വെളിച്ചവുംപോലെ പരസ്പരവിരുദ്ധങ്ങ

ളാണ്. ആ നിലയ്ക്ക് ഒന്നിൽനിന്നു മറ്റൊന്ന് പരിണമിച്ചുണ്ടായി എന്ന് എങ്ങനെ പറയാൻ കഴിയും? മാത്രമല്ല; ജഡം നശിക്കുന്നതും ചൈതന്യം നശിക്കാത്തതും. ജഡം സ്വയം അറിയാത്തതും ബോധചൈതന്യം സ്വയം അറിയുന്നതും. ആയതിനാൽ ജഡത്തെപ്പോലെ നശിക്കാത്ത സ്വയം അറിയുന്ന ബോധസത്ത സത്യമെന്നും പ്രപഞ്ചം മിഥ്യയെന്നും പറയുന്നു. ബോധവസ്തുവിൽ പൊന്തുന്ന സങ്കല്പങ്ങൾ—ചിത്തവൃത്തികൾ പ്രപഞ്ചാനുഭവമുളവാക്കുന്ന മദ്ധ്യവർത്തികളാണ്. ബോധത്തിനും പുറമെ കാണപ്പെടുന്ന ജഡപ്രപഞ്ചത്തിനുമിടയ്ക്ക് സങ്കൽപ്പരൂപത്തിലുള്ള ചിത്തവൃത്തികൾ ഇല്ലെന്നുവന്നാൽ അതോടെ പ്രപഞ്ചം അസ്തമിക്കും. അനുഭവസ്വരൂപമായ ശുദ്ധചൈതന്യബോധം ബാക്കിനിൽക്കുകയും ചെയ്യും. അപ്പോൾ പ്രപഞ്ചം നിലനിൽക്കുന്നത് ചിത്തവൃത്തികളിലാണ്. ബോധസ്വരൂപമായ ആത്മാവിലാണ് നിയമേന പ്രപഞ്ചം സ്ഥിതിചെയ്യുന്നതെന്നു പറയുകവയ്യ—പരമാത്മാവിലല്ല. ചിത്തവൃത്തികളുണ്ടോ, പ്രപഞ്ചമുണ്ട്. പ്രപഞ്ചമുണ്ടോ, ചിത്തവൃത്തികളുമുണ്ട്. ചിത്തസങ്കൽപ്പങ്ങൾ പൊന്തുന്നതു് അജ്ഞാനത്തിൽ—അവിദ്യയിൽനിന്നാണ്. എന്താണ് ഈ അജ്ഞാനം അഥവാ അവിദ്യ? താൻ ആനന്ദഘനമായ അമൃതവസ്തുവാണ് എന്ന കാര്യം ആത്മാവ് ഉപാധികാരണമായി തല്ക്കാലത്തേയ്ക്കു മറന്നുപോകുന്നതുതന്നെ അവിദ്യ.

മറവി ഒരു തല്ക്കാല ഭ്രമത്തിനു കാരണമായിത്തീരുന്നുവെന്നല്ലാതെ അതു യാതൊരു നഷ്ടവും വരുത്തിക്കൂട്ടുന്നുമില്ല. ഒരു വിലപ്പെട്ട സാധനം വച്ച സ്ഥലം മറന്നുപോയാൽ ഒരു തൽക്കാല ഭ്രമം ഉണ്ടാകും. പിന്നീട് ഓർമ്മ വരുമ്പോൾ ഭ്രമം തീരും; സാധനത്തിന് നഷ്ടവും വരു

ന്നില്ല. ആശ്ചര്യപ്പെട്ടുകൊണ്ടു് അതനുഭവിക്കുകയും ചെയ്യുന്നു. എന്നാൽ ഓർമ്മ വരുന്നതുവരെ അതിനെ അതില്ലാത്തിടത്തൊക്കെ തിരക്കി കോലാഹലമുണ്ടാക്കുകയും ചെയ്യും. നിത്യമുക്തനും ആനന്ദഘനനുമായ ആത്മാവിനും ഉപാധിജന്യമായി വന്നുകൂടിയ അപകടമാണിതു്. ഈ മറവി—അവിദ്യയുടെ ഫലമായി സുഖസ്വരൂപമായ ആത്മാവിനെ തന്നെയാണു് സുഖാന്വേഷത്തിൽകൂടി ബാഹ്യദൃശ്യങ്ങളിൽകോലാഹലത്തോടെ തിരയുന്നതു്. മറവിയെപ്പററി നമുക്കു് വേണ്ടവണ്ണം ബോദ്ധ്യം വരുന്നതു് മറവി അകലുമ്പോഴാണു്. ഈ ആത്മാവിൻെറ മറവിയാണവിദ്യ. അവിദ്യയുടെ ഫലമായി ചിത്തസങ്കല്പങ്ങളാം പൊന്തുന്നു. ചിത്തസങ്കല്പങ്ങളുടെ ഫലമായ പ്രപഞ്ചം ദൃശ്യമാകുന്നു. ഇതാണു് പ്രപഞ്ചാനുഭവത്തിൻെറ ക്രമം. ചിത്തസങ്കല്പങ്ങളെ ആശ്രയിച്ചു നിൽക്കുന്ന പ്രപഞ്ചവും അതിൻെറ കരണമായ അജ്ഞാനവും ശുദ്ധ ബോധസ്വരൂപമായ ആത്മാവിൽ ഇല്ലതന്നെ. വിളക്കു വന്നാൽ പിന്നെ ആ പ്രദേശത്തെങ്ങും ഇരുട്ടു കാണുകയില്ല. തിരിയിൽ കത്തിക്കൊണ്ടിരിക്കുന്ന വിളക്കു കെട്ടാൽ അതോടെ ഇരുട്ടാകുന്നു. വെളിച്ചം അല്പമെങ്കിലും ഉള്ളപ്പോൾ നമുക്കു് ഇരുട്ടിനെ വേണ്ടവണ്ണം അറിയാൻ കഴിയുന്നില്ല. അതുപോലെ ചിത്തവൃത്തികളിൽ അല്പമായെങ്കിലും ബോധം പകർന്നുനില്ക്കുമ്പോൾ അജ്ഞാനത്തിൻെറ സ്വരൂപം നമുക്കു് അറിയില്ല. ചിത്തസങ്കൽപ്പങ്ങളിൽനിന്നും ബോധം തീരെ അകലുമ്പോൾ ബോധത്തെ മറക്കുന്ന അജ്ഞാനാന്ധകാരത്തിൻെറ സ്വഭാവം നമുക്കു വെളിപ്പെടുന്നതാണു്. സങ്കല്പങ്ങളെല്ലാം ഒഴിഞ്ഞു മാറിയ ചിത്തത്തിൽ അഖണ്ഡാനന്ദഘനമായ അമൃതസമുദ്രം കണ്ടെത്തി യോഗി നിർവൃതനാകുന്നു. ഈ സുഖസമുദ്രത്തിൽ ബുദ്ധി

ലയിപ്പിച്ചയാരം ബ്രഹ്മത്തെ അറിയുന്നയാളല്ല; സാക്ഷാ ത് ബ്രഹ്മംതന്നെ–''അഹംബ്രഹ്മം.''

## സത്യദർശനമാർഗ്ഗം

ആനന്ദസ്വരൂപമായ ആത്മാവിന് ആദ്യം വ്യക്തി ശരീരത്തോടു ബന്ധമുണ്ടാകുന്നു. തുടർന്നു പ്രപഞ്ചശരീര ങ്ങളോടും ബന്ധമുണ്ടാകുന്നു. ക്രമമിതാണെങ്കിൽ ആദ്യം വ്യക്തിദേഹത്തോടുള്ള ബന്ധം ഒഴിച്ചുമാററിയാൽ സ്വാ ഭാവികമായി പ്രപഞ്ചോപാധികളോടുള്ള ബന്ധവും മാ റിക്കൊള്ളും. രാഗദ്വേഷമയമായ മനസ്സാണ് ആത്മാവി നെ ശരീരത്തോടു ചേർത്തു കെട്ടിയിരിക്കുന്ന നൂല്. ഈ നൂലു മുറിച്ചാൽ ശരീരവും ആത്മാവും തമ്മിൽ ബന്ധമി ല്ലാതാകും. ഞാൻ, എന്റേതു് എന്ന മട്ടിലുള്ള മമതാബ ന്ധമാണ് രാഗം. ഈ ചിന്ത ആദ്യം വെടിയണം. ലോക പദാർത്ഥങ്ങളുമായി ഒത്തുകഴിയുമ്പോഴുംതന്നെ എന്റേതാ യി ഇവിടെ ഒന്നുമില്ല, ഞാനുംപ്പെടെ എല്ലാം ഈശ്വര ന്റേതു് എന്നു ഭാവനചെയ്തുറപ്പിക്കണം. ഈ നിസ്സംഗത്വ പരിശീലനം വിവേകമുള്ള ഒരാരംക്കു് ജീവിതത്തിൽ അ നുനിമിഷം ഉള്ളിൽ പരിശീലിക്കാവുന്നതാണ്. ഈ പ രിശീലനം അഭ്യാസംകൊണ്ടു് ദൃഢപ്പെടും. അതോടെ ക ടച്ചിൽകൊണ്ടു് തൈരിൽനിന്നു് വെണ്ണ തെളിഞ്ഞുവരു ന്നതുപോലെ ധ്യാനഘട്ടത്തിൽ ശരീരത്തിൽനിന്നും ആ നന്ദഘനമായ ആത്മാവു് വേർതിരിഞ്ഞു വരും. ചിത്തം രാഗവിമുക്തമായി ഭവിച്ചു് ആത്മാനന്ദത്തിൽ അലിഞ്ഞു ചേരും. സത്യനിഷ്ഠന്മാരുമായി ബന്ധപ്പെട്ടു് ആത്മസ്വ രൂപം ഗ്രഹിച്ചാൽ നിസ്സംഗത്വം പരിശീലിക്കാം. നിസ്സം

ഗത്വപരിശീലനംകൊണ്ടു് ഭൌതികവസ്തുക്കളോടു് രാഗ ദ്വേഷരൂപത്തിലുള്ള മോഹം മാറികിട്ടും. ചിത്തം രാഗ ദ്വേഷാദിദോഷരഹിതമായാൽ നിശ്ചലമായ ആത്മ തത്വം തെളിയും; അതോടെ ജീവന്മുക്തിയും ലഭിക്കും. ബ്രഹ്മത്തിലെ കർമ്മമാണു പ്രപഞ്ചം. അഖണ്ഡബോധ സ്വരൂപമായ ശാശ്വതസത്തയാണു് ബ്രഹ്മം. അതിനെ അധിഷ്ഠാനമാക്കി പൊന്തിമറയുന്ന ശക്തിസ്പന്ദനമാണു് കർമ്മം; ബ്രഹ്മമെന്ന ശാശ്വതമായ അധിഷ്ഠാനത്തിൽ സൂ ര്യചന്ദ്രവൃക്ഷസസ്യപക്ഷിമൃഗമനുഷ്യാദി പ്രപഞ്ചഘടക ങ്ങളെ പൊന്തിച്ചുകാട്ടി നിലനിർത്തി ലയിപ്പിച്ചു വീ ണ്ടുവീണ്ടാവർത്തിച്ചു സൃഷ്ടിസ്ഥിതി സംഹാരപ്രക്രിയ കരം അനാദിയായി നിർവഹിച്ചുകൊണ്ടിരിക്കുന്നതു ശ ക്തിസ്പന്ദനരൂപത്തിലുള്ള ഈ കർമ്മമാണു്. ബ്രഹ്മത്തെ ആശ്രയിച്ചു് പ്രകൃതി സ്പന്ദിക്കുമ്പോഴും ബ്രഹ്മം നിശ്ചല മായി കർമ്മരഹിതമായി സ്ഥിതിചെയ്യുകയാണു്. ചല നരഹിതമായ ഈ അധിഷ്ഠാനമുള്ളതുകൊണ്ടാണു് സ്പന്ദി ക്കുന്ന പ്രപഞ്ചഘടകങ്ങൾക്കു് നിന്നുചലിക്കാൻ കഴിയു ന്നതുതന്നെ. ചലിക്കുന്ന ഒന്നിനു് നിന്നുചലിക്കാൻ നി ശ്ചലമായ ഒരു അധിഷ്ഠാനം വേണമെന്നുള്ളതു് ചലനനി യമമാണു്. ഇങ്ങനെ ബ്രഹ്മശക്തി സ്പന്ദിക്കാൻ തുടങ്ങുന്ന തോടെ ഓരോ സ്പന്ദനത്തിലും അധിഷ്ഠാനമായ ബോധ വസ്തുവിന്റെ അംശം പ്രതിബിംബിക്കും. ഈ പ്രതിബിം ബമാണു് ജീവൻ എന്നറിയപ്പെടുന്നതു്. മനുഷ്യരിലൊ ക്കെ ഞാൻ, ഞാൻ എന്നു സ്വയം അറിഞ്ഞു പ്രകാശിച്ചു കൊണ്ടിരിക്കുന്നതു് ഈ ബോധപ്രതിബിംബമായ ജീവ നാണു്. സ്പന്ദനത്തിലെ ബോധപ്രതിബിംബമായതുകൊ ണ്ടാണു് ഞാൻ, ഞാൻ എന്ന ജീവസ്ഫുരണവും സദാ ചഞ്ച ലമായി കാണപ്പെടുന്നതു്. ശക്തിസ്പന്ദനവും അതോ

ടൊത്തു ചേരുന്ന ബോധപ്രതിബിംബമായ ജീവനും ചേ ന്നുണ്ടാകുന്ന 'അഹം' ബോധമാണ് സംസാരപ്രവാഹത്തി ൻെറ തുടക്കം. എല്ലാ പ്രാണശരീരങ്ങളിലും ഈ ജീവഭാ വം സ്ഫുരിക്കുന്നുണ്ട്. എന്നാൽ മനുഷ്യശരീരത്തിലെ 'അ ഹം' തത്വത്തിനു തൻെറ ഉല്പത്തിസ്ഥാനമായ അഖണ്ഡ ബോധസത്യത്തെ വ്യക്തമായി വിവേചനം ചെയ്തറി ഞ്ഞു് അതുമായി ഐക്യംപ്രാപിക്കാനുള്ള പ്രത്യേക കഴി വുകൂടിയുണ്ടെന്നതാണു് വിശേഷം. ബ്രഹ്മത്തിൽനിന്നും പൊന്തിവന്നു പ്രകാശിക്കുന്ന ഈ 'അഹം' ബ്രഹ്മാംശം തന്നെ എന്നതിനു സംശയമില്ല. ഈ ഞാനെന്നതിനെ വലയംചെയ്തിരിക്കുന്ന രാഗദ്വേഷാദി മലിനതകളെന്ന മറ നീക്കി അതിൻെറ അഖണ്ഡഭാവത്തിൽ കൊണ്ടെത്തി ക്കുന്നതാണു് സത്യസാക്ഷാത്കാരം അഥവാ ജീവബ്ര ഹ്മൈക്യം.

അഷ്ടാംഗയോഗങ്ങൾ അഭ്യസിച്ചുകൊണ്ടുവേണം മറ കളെ അകററാൻ. അപ്പോൾ വിവിധ സങ്കല്പങ്ങൾ കുറ ഞ്ഞു മനോനാശം ഭവിക്കും. സങ്കൽപ്പംതന്നെയാണു് മന സ്സു്. തുടൎന്നു് എൻേറതു്, നിൻേറതു് എനിക്കിതു കൂടാതെ ജീവിക്കാൻ സാദ്ധ്യമല്ല; എന്നീ മോഹജന്യങ്ങളായ മമ താബന്ധങ്ങളും അഭിരുചികളും ക്ഷയിക്കാൻ തുടങ്ങും. ഇതാണു് വാസനാക്ഷയം. വാസനകളും സങ്കൽപ്പങ്ങളും അകന്നു തത്വജ്ഞാനം ഉറക്കുംതോറും 'ഞാൻ' എന്ന ജീ വാത്മാവിൻെറ അനുഭവമണ്ഡലം വികസിക്കും. ജ്ഞാ നകർമ്മേന്ദ്രിയങ്ങളോടുകൂടി മാംസാസ്ഥിനിൎമ്മിതമായ ദേഹമാണു് 'ഞാൻ' എന്നു് അജ്ഞാനി വിചാരിക്കുന്നു. എന്നാൽ ജ്ഞാനിയുടെ 'ഞാൻ' സർവ്വത്തിലും പ്രകാശി ക്കുന്ന ബ്രഹ്മമാണു്. സമാധിസമയങ്ങളിൽ ദേഹത്തിലെ സകലഭാഗങ്ങളും പ്രകാശമയവും ശീതളമോഹനവുമായ

പ്രാണധാരകൊണ്ടു് മുഴകിയിട്ടു് ഞാൻ ബ്രഹ്മമാണു് എന്ന സാക്ഷാത്ക്കാരം അഹന്തയ്ക്കു വന്നുചേരും. (ജീവനും വന്നുചേരും) പ്രാണസാക്ഷാത്കാരം നേടിയ യോഗി സമാധിവിട്ടുണർന്നാൽ സർവ്വപ്രപഞ്ചവും താൻതന്നെ — പ്രപഞ്ചവും താനും ഒന്നു് എന്നുള്ള അനുഭവമായിരിക്കും വ്യവഹാരവേളയിലെല്ലാം. പ്രപഞ്ചമായിക്കാണപ്പെടുന്ന നിലനിൽപ്പിന്റെ ശാശ്വതാധിഷ്ഠാനമാണു് ഈ ബ്രഹ്മപദം. ആയതിനാൽ അതു് അനശ്വരമാണു്. ഈ ശാശ്വതപദം ഉള്ളതുകൊണ്ടാണു് പ്രപഞ്ചഘടകങ്ങൾക്കു് ഉണ്ടായി നിലനിന്നു് മറഞ്ഞു് വീണ്ടും ഉണ്ടായി നിലനിന്നു മറയാൻ അവസരം ലഭിക്കുന്നതു്. മറ്റെല്ലാം ഇതിൽ കാണപ്പെടുന്ന അല്പദർശനങ്ങളാണു്. ബോധസത്തയുടെ അപൂർണ്ണാനുഭവമാണു് പ്രപഞ്ചം. പൂർണ്ണാനുഭവമാണു് ബ്രഹ്മം. സർവത്ര ഒരേ അഖണ്ഡബോധവസ്തുവിനെ ദർശിച്ചനുഭവിക്കാൻ കഴിയുന്നതാണു് വസ്തുവിന്റെ സമ്പൂർണ്ണ ദർശനം—സത്യദർശനം. ഈ ബോധസ്വരൂപമായ വസ്തുവിന്റെ അൽപ്പാംശം ദർശിച്ചനുഭവിക്കുന്നതാണു് ജീവദർശനം. മരുഭൂമിയെ കാനൽജലമായി കാണുന്നതുപോലെ അഖണ്ഡബോധവസ്തുവിനെ ജഡമായി തെററിദ്ധരിച്ചുകാണുന്നതാണു് പ്രപഞ്ചദർശനം. സത്യസാക്ഷാത്ക്കാരം അത്ഭുതകരമായ ഒരു അനുഭവമാണു്. അവിദ്യാകൽപ്പിതങ്ങളായ പ്രപഞ്ചവസ്തുക്കളെ കണ്ടനുഭവിച്ചിരിക്കുമ്പോൾ ആത്മാനുഭൂതിയെക്കുറിച്ചു് എത്ര വിവരിച്ചാലും ബോദ്ധ്യപ്പെടുത്താൻ സാദ്ധ്യമല്ല. അവരോടു വാദം നടത്തുന്നതും അപകടമാണു്. അജ്ഞാനത്തിന്റെ സന്തതികളായ യുക്തിചിന്തകൊണ്ടൊന്നും അതു വെളിപ്പെട്ടുകിട്ടുന്നതല്ല; പലപ്പോഴും തെററിദ്ധരിക്കപ്പെടാനേ ഉപകരിക്കൂ. സംസാരക്ലേശങ്ങളിൽ മുങ്ങിക്കിടക്കുമ്പോൾ ആത്മാ

വിനാണ് സംസാരബന്ധമുണ്ടായതെന്നാണ് അവരുടെ വാദം —തോന്നൽ. എന്നാൽ സത്യം ദർശിക്കപ്പെട്ടു കഴിയുമ്പോഠം മാത്രമേ ആത്മാവിനൊരിക്കലും സംസാരബന്ധമുണ്ടായിട്ടില്ലെന്നു തെളിയുകയുള്ളു, ഇതുരണ്ടും അനുഭവംകൊണ്ടല്ലാതെ യുക്തികൊണ്ടു് എങ്ങനെ അറിയാൻ കഴിയും. അനുഭവത്തിനു പ്രാധാന്യം നൽകാത്ത യുക്തിചിന്തയ്ക്കു് ഒരിക്കലും സത്യം കണ്ടെത്താൻ സാധിക്കുന്നതല്ല. അനുഭവത്തെ ഉറപ്പിക്കാനായിരിക്കണം യുക്തിചിന്ത. വേദാന്തത്തിൽ ശരിയായ —ജ്ഞാനത്തോടു കൂടിയ യുക്തിചിന്ത ഒഴിച്ചുകൂടാത്തതുമാണ്. സത്യാനുഭവത്തിൻെറയും ഭ്രമാനുഭവത്തിൻെറയും ഈ പരസ്പരവൈരുദ്ധ്യം മനസ്സിലാകാത്തതുകൊണ്ടാണ് കേവല യുക്തിചിന്തകന്മാക്കു് സത്യാന്വേഷണത്തിൽ സംശയങ്ങഠം തീരാത്തതു്. സങ്കല്പനിരോധമെന്നയോഗം ശീലിച്ച ഒരാഠക്കു് ഈ സംശയമുണ്ടാവുകയില്ല. ബോധസ്വരൂപമായ ആത്മാവിൽ; ഒരു സ്ക്രീനിൽ സിനിമാചിത്രങ്ങളെന്നപോലെ പൊന്തിമറഞ്ഞുകൊണ്ടിരിക്കുന്ന ജഡസങ്കല്പങ്ങളെ യോഗിബോധംകൊണ്ടുതന്നെ നീക്കം ചെയ്യുന്നതാണ് യോഗാഭ്യാസത്തിൻെറ പ്രധാനഗുണം. അഭ്യാസംകൊണ്ടു പക്വതനേടി എല്ലാ പ്രപഞ്ചസങ്കൽപ്പങ്ങളും തിരസ്കൃതങ്ങളാകുമ്പോഠം അവയെ തിരസ്കരിച്ച ശുദ്ധബോധം യോഗിയുടെ സ്വരൂപമായി പ്രകാശിച്ചുനില്ക്കും. ഈ പൂർണ്ണമായ ആത്മസാക്ഷാത്ക്കാരത്തെത്തന്നെയാണ് യോഗശാസ്ത്രത്തിൽ ''അസംപ്രജ്ഞാതസമാധി'' എന്നും; വേദാന്തശാസ്ത്രത്തിൽ ''നിർവ്വികൽപ്പസമാധി''യെന്നും പറയുന്നതു്. ഇവിടെ യുക്തിക്കു സ്ഥാനമില്ല; അനുഭവത്തിനാണ് സ്ഥാനം. പൂർണ്ണജ്ഞാനത്തോടു ചേർന്ന യുക്തി അനുഭവത്തിനു് ആവശ്യവുമാണ് എന്നു മറന്നുകൂടാ. വസ്തു

വിൻെറ ചെറിയൊരംശത്തെക്കുറിച്ചുള്ള അറിവും വലിയൊരംശത്തെക്കുറിച്ചുള്ള അറിവില്ലായ്മയുമാണ് അപൂർണ്ണജ്ഞാനം. അപൂർണ്ണജ്ഞാനത്തിലെ ഈ രണ്ടംശങ്ങളും പൂർണ്ണജ്ഞാനത്തിൽ മിഥ്യാദർശനങ്ങളായിത്തീരുന്നു.

ചന്ദ്രനെ ഏതെല്ലാം രൂപങ്ങളിലാണ് ലോകം മനസ്സിലാക്കിയിരുന്നത്? ഭൂമിയിൽനിന്ന് യന്ത്രസഹായം കൂടാതെ കണ്ടിട്ടുള്ളവരെല്ലാം മനസ്സിലാക്കിയതുപോലെയല്ല അതിൽ ചെന്നിറങ്ങിയവർ കണ്ടത്. അവർ ശരിയായ രൂപം പറയുമ്പോഴും അതിനു മുമ്പും ഇപ്പോഴും നാം ആദ്യം കണ്ടതുപോലെതന്നെ കാണുന്നുമുണ്ട്. ചന്ദ്രനിലിറങ്ങി സഞ്ചരിക്കുകയും പടം പിടിക്കുകയും കുറെ അംശങ്ങൾ കൊണ്ടുപോരുകയും ചെയ്ത ശാസ്ത്രജ്ഞൻ സാധാരണക്കാരൻെറ ചന്ദ്രദർശനത്തെ തെററായി വിവരിച്ചാൽ അതിൽ തർക്കത്തിനു വകയുണ്ടോ? മറെറാരു കാര്യം; ആ ശാസ്ത്രജ്ഞനുതന്നെയും ചന്ദ്രനെ സംബന്ധിച്ച് ഒരു ചെറിയ അറിവു മാത്രമല്ലേ ലഭിച്ചിട്ടുള്ളു. പൂർണ്ണമായ അറിവു സിദ്ധിക്കുമ്പോൾ ആദ്യശാസ്ത്രജ്ഞൻെറ അറിവ് ഏററവും ചെറുത്. പക്ഷേ അത്രയും ശരി. ഭൂമിയിൽ നിന്നു കണ്ടവരുടെ അറിവോ? മുഴുവൻ തെററ്. ഒരു ഗോളത്തെപ്പററിയുള്ള അറിവ് പൂർണ്ണമാകണമെങ്കിൽ അതിൻെറ എല്ലാ ഭാഗങ്ങളും, അംശങ്ങളും പ്രത്യേകം പ്രത്യേകം പരിശോധനാവിധേയമാകണം. മുഴുവൻ പരിശോധനയും കഴിഞ്ഞ് അതേപ്പററി വിവരിക്കുമ്പോൾ മാത്രമേ അതുവരെ അറിഞ്ഞതിലും കൂടുതലായി പലതുമുണ്ടെന്നും തൻെറ നിഗമനങ്ങൾ മുഴുവൻശരിയല്ലെന്നും മനസ്സിലാകൂ. ഭൂമിയിൽ നിന്നു കണ്ടവരുടെ നിഗമനങ്ങൾ മുഴുവൻ തെററാണെങ്കിൽത്തന്നെയും അവർ സമ്മതിക്കയില്ല. കാരണം ചന്ദ്രനെ ഇവർ പതിവായി കാണുന്ന കാഴ്ചപ്പാടിനു് വിരുദ്ധ

മാണ് ശാസ്ത്രജ്ഞൻെറ അനുഭവവിവരണം. ഏറെക്കുറെ ഇതുപോലെതന്നെയാണ് നിത്യചൈതന്യബോധസത്തയെയും പ്രപഞ്ചത്തെയും സംബന്ധിച്ചുള്ള തർക്കങ്ങളും. ഭൂമിയിൽനിന്നുള്ള ചന്ദ്രദൃശ്യം തികച്ചും തെററാണ് എന്നതുപോലെ പ്രപഞ്ചാനുഭവവും ഒരു ഭ്രമം മാത്രമാണ്. ഉറക്കത്തിലെ കൂരിരുട്ടിൽ ബോധസ്വരൂപനായ ആത്മാവ്; മറയപ്പെട്ട സൂര്യനെപ്പോലെ ഒളിഞ്ഞിരുന്നു എന്നുള്ളതു് അനുഭവമാണല്ലൊ. ഉണരുമ്പോൾ ഞാൻ സുഖമായി ഉറങ്ങി എന്നാണനുഭവം. ഉറക്കത്തിലെ സുഖം അറിയുന്ന അറിവ് ആത്മാവിൻെറതന്നെ. ഈ അനുഭവത്തെ വിശകലനം ചെയ്താൽ ഉറക്കത്തിൽ സുഖസ്വരൂപനായ ഞാനും കട്ടത്ത അജ്ഞാനവും ഉണ്ടായിരുന്നു എന്നു തെളിയുന്നു. ഈ ''ഞാനും'' അറിവില്ലായ്മയും ചേർന്നാണ് ഉണരുമ്പോൾ വീണ്ടും പ്രപഞ്ചാനുഭവങ്ങളെ ഉണ്ടാക്കുന്നതു്. ഉണർവിൽ ''ഞാൻ'' എന്ന ബോധവസ്തുവിനു് മാററമൊന്നും സംഭവിക്കുന്നില്ല. അപ്പോൾ മാറിമറയുന്ന പ്രപഞ്ചാനുഭവങ്ങളെല്ലാം ഉറക്കത്തിൽ നാം കണ്ട അറിവില്ലായ്മ — അവിദ്യ ബോധസത്തയിലുളവാക്കുന്ന ഭ്രമാനുഭവങ്ങൾ മാത്രമാണെന്നു് തെളിയുന്നു. ഇങ്ങനെ ബോധവസ്തുവും നിദ്രയിൽ അതിനെ മറക്കുന്ന ഇരുട്ടും ചേർന്നാണ് ഉണർവ്വിൽ എല്ലാ പ്രപഞ്ചാനുഭവങ്ങളും സൃഷ്ടിക്കുന്നതെന്നു് ചിന്തിച്ചറിയാവുന്നതേയുള്ളു.

പ്രപഞ്ചം ഒരനുഭവമാണെന്നുള്ളതു് ഒരു ചിന്തകനും നിഷേധിക്കുകവയ്യ. ഈ അനുഭവം ഉൺമയും ഇല്ലായ്മയും ഇടകലർന്നതാണെന്നും മനസ്സിലാകുന്നുണ്ടു്. ഇതിലെ ഉൺമബോധാംശവും ഇല്ലായ്മ ജഡാംശവുമാണ്. ബോധവസ്തുവിൻെറ പൂർണ്ണതയ്ക്കു വേദാന്തം ബ്രഹ്മമെന്നും പരമാത്മാവെന്നുമൊക്കെ പേരിട്ടിട്ടുണ്ടു്. ഈ പരബ്രഹ്മത്തിൽ

മായ അഥവാ മൂലജ്ഞാനം സ്പന്ദിച്ചുയരുമ്പോഴാണ് സൂക്ഷ്മവും സ്ഥൂലവുമായ നിരവധി ജഡാംശങ്ങരം രൂപം കൊള്ളുന്നത്. മായ സ്പന്ദിച്ചുയരുമ്പോരം രൂപംകൊള്ളുന്ന ജഡങ്ങളിൽ വേറെവേറെയായി പ്രതിബിംബിക്കുന്ന ബോധാംശങ്ങളാണ് പ്രപഞ്ചാനുഭവങ്ങളിലെ ജീവനുകരം; പല ജലപാത്രങ്ങളിലെ സൂര്യബിംബംപോലെതന്നെ. ഈ പ്രതിബിംബത്തെയും നാം സൂര്യനെന്നു പറയാറുള്ളതുപോലെയാണ് ജഡങ്ങളിലെ പ്രതിബിംബങ്ങളായ ബോധാംശങ്ങളേയും സത്ത്—ആത്മാവ് എന്നു വിളിക്കുന്നത്—പറയുന്നത്. പാത്രത്തിലെ വെള്ളം കലങ്ങിയതാണെങ്കിൽ പ്രതിബിംബം മങ്ങിയിരിക്കും. തെളിഞ്ഞ വെള്ളമാണെങ്കിൽ സൂര്യബിംബവും തെളിഞ്ഞിരിക്കുമെന്നതുപോലെ ശരീരസ്ഥിതബോധാംശത്തിനും മാററങ്ങരം തോന്നും. ജീവികളിലൊക്കെ ജീവാത്മാവെന്നറിയപ്പെടുന്നത് ഉൺമയെ അനുഭവിപ്പാൻ കഴിവുള്ള ബോധാംശപ്രതിബിംബമാണ്. ബോധം ഏതൊന്നിൽ പ്രതിബിംബിച്ചു നിൽക്കുന്നുവോ അതാണ് ജഡം. സകല ജീവികളുടെയും ജഡശരീരങ്ങരം ചേതനങ്ങളായിത്തീരുന്നത് ഈ ബോധപ്രതിബിംബം ഉരംക്കൊള്ളുന്നതുകൊണ്ടാണ്. ബോധപ്രതിബിംബം ഉരംക്കൊള്ളുന്ന ജഡതത്വം ബോധത്തിന്റേതായ ചൈതന്യവും അറിവും തന്നിലേയ്ക്കു പകർന്നെടുക്കുന്നു. പ്രകാശിക്കുന്ന എല്ലാ പ്രപഞ്ചദൃശ്യങ്ങളുടെയും നിലനിൽപ്പിന്റെ രഹസ്യമിതാണ്. ഈ നിലനിൽപ്പിലെ ജഡതത്വമാണ് പ്രപഞ്ചാനുഭവത്തിലെ ''അസത്ത്''. ആശ്രയമുണ്ടെങ്കിലേ പ്രതിബിംബമുണ്ടായിരിക്കയുള്ളു. ആശ്രയമില്ലാതായാൽ പ്രതിബിംബവുമില്ലാതാകും. അപ്പോരം ബിംബം മാത്രം—ബ്രഹ്മം മാത്രം ശേഷിക്കും. അതുകൊണ്ടുതന്നെ ബിംബം മാത്രമാണ്

സത്യമെന്നും പ്രതിബിംബങ്ങരം ഉപാധിനാശത്തോ ടെ മറയുന്ന തല്ക്കാലസ്വഭാവങ്ങളാണെന്നും വ്യക്തമാണ്.

പ്രപഞ്ചത്തിലെ ബോധാംശപ്രതിബിംബമായ സ ത്തിനെ അഥവാ ജീവനെ ഏതെങ്കിലും ജഡാംശത്തോടു കൂടി ചേർത്തേ കാണാൻ പററൂ. ഞാൻ ഞാൻ എന്നിങ്ങ നെ സകലരിലും പ്രകാശിച്ചുകൊണ്ടിരിക്കുന്ന അഹന്താ നുഭവമാണ് ഈ ജീവൻെറ പ്രത്യക്ഷസ്ഫുരണം. അജ്ഞാ നികരം ഞാൻ ഈ ശരീരമാണ് എന്ന ഭ്രമത്തിൽ എത്തി ച്ചേരുന്നു. എന്നാൽ ജഡോപാധികളെ അകററി സത്യ ത്തെ തിരയുന്നതോടെ ജീവജഡഭാവങ്ങരം രണ്ടുമകന്ന് ബിംബസ്വരൂപമായ സത്യം ഒന്നിനോടും ഇടകലരാതെ തന്നെ തെളിയും. എല്ലാ ജഡദൃശ്യങ്ങരംക്കും അപ്പുറത്തായി തെളിയുന്ന ആ അഖണ്ഡമായ ഉൺമയുടെ അനുഭവം ഒ ന്നേയുള്ളു. പരമസത്യാനുഭവം പ്രാപഞ്ചികാനുഭവത്തി ലെ സത്തിനും അസത്തിനും അപ്പുറമാണെന്നതു തീർച്ചത ന്നെ. ബോധചൈതന്യത്തിൽ എന്താണെന്നു വ്യക്തമായി വിവരിക്കാൻ കഴിയാത്തവണ്ണം പൊന്തിവരുന്ന കാഴ്ച കരം മാത്രമാണ് ജഡങ്ങരം—പ്രപഞ്ചം—ശുദ്ധ ബോധ ചൈതന്യവസ്തുവിൽ ശക്തി സ്പന്ദിച്ചുയന്നാൽ ജഡങ്ങരം കാണപ്പെടും. അതി സൂക്ഷ്മമായ ശക്തിസ്പന്ദനം ജഡ ത്തിൻെറ ആരംഭത്തെക്കുറിക്കുന്നു. കാരണസൂക്ഷ്മ സ്ഥൂല ഘടകങ്ങളിലായിട്ടാണ് ജഡരൂപങ്ങരം വേർതിരിയു ന്നതു്. ജഡം അജ്ഞാനരൂപത്തിൽ ഒരു ഇരുണ്ട മറയാ യി സ്ഥിതി ചെയ്യുന്ന ഘട്ടമാണ് കാരണഘട്ടം. അവി ടെനിന്നും പ്രാണസ്പന്ദനത്തോടെ ആവിർഭവിക്കുന്ന അ ന്തഃകരണമാണ് സൂക്ഷ്മജഡഘട്ടം. സൂക്ഷ്മജഡത്തിൻെറ അഥവാ അന്തഃകരണത്തിൻെറ സ്വതന്ത്രമായ പ്രവർത്ത നരംഗമാണ് സ്വപ്നം. പ്രപഞ്ചത്തിൽ കാണപ്പെടുന്ന

ബാഹ്യശരീരങ്ങളെല്ലാമാണ് ജഡത്തിന്റെ സ്ഥൂലഘട്ടം; ചുരുക്കത്തിൽ ശക്തിയുടെ സ്പന്ദനം മുതൽ ജഡതത്വമാരംഭിക്കുന്നു. ശക്തിസ്പന്ദനം പൂർണ്ണമായി നിലച്ചാൽ എല്ലാ ജഡരൂപങ്ങളും മറയും—വിളക്കു കെട്ടാൽ നിഴലുകൾ മറയുംപോലെ—സത്യവസ്തു മാത്രം ശേഷിക്കും. ലൗകികൻ സച്ചിദാനന്ദ സത്യവസ്തുവെ വേർതിരിച്ചറിയാതെ അതിലെ നാമരൂപങ്ങളെ സത്യമെന്നു് ഭ്രമിക്കുന്നു. ജ്ഞാനി അതേസമയം സച്ചിദാനന്ദസത്യത്തിൽ ഉണ്ടെന്നു തോന്നുന്ന നാമരൂപങ്ങൾ വെറും തല്ക്കാലദർശനങ്ങൾ മാത്രമാണെന്നു് വ്യക്തമായി വേർതിരിച്ചു കാണുന്നു. നാമരൂപങ്ങൾക്കു് സത്യവസ്തുവിൽനിന്നും ഭിന്നമായ വസ്തുസത്തയൊന്നുമില്ലെന്നും അനുഭവിച്ചറിയുന്നു. ഈ അനുഭവത്തിന്റെ വെളിച്ചത്തിലാണു് വേദാന്തിപ്രപഞ്ചം—ജഗത്തു് മിഥ്യ എന്നു പ്രഖ്യാപിച്ചിട്ടുള്ളതു്. ഇതു കേൾക്കുമ്പോൾ എല്ലാം ശൂന്യമായിപ്പോകുമെന്നും പിന്നെ അനുഭവമൊന്നും അവശേഷിക്കുകയില്ലെന്നും ധരിക്കരുതു്.

പ്രപഞ്ചം മിഥ്യയാണെന്നു് വേദാന്തി പറയുന്നതു് പ്രപഞ്ചത്തെ പാടേ നിഷേധിക്കാനല്ല. നാമരൂപങ്ങളിൽ ഭ്രമിച്ചു് ബുദ്ധിക്കു ജഡത്വം സംഭവിച്ചുപോകാതെ ജഡരൂപങ്ങളെല്ലാം സച്ചിദാനന്ദഘനമായ നിത്യചേതന സത്യത്താൽ അകവും പുറവും നിറയ്ക്കപ്പെട്ടതാണെന്നു് അനുഭവിച്ചു് ബുദ്ധിയെ സദാനന്ദമയമാക്കിത്തീർക്കുവാൻ വേണ്ടിയാണു് ഈ ശാസ്ത്രതത്വം പറയുന്നതു്. സത്യം കണ്ടനുഭവിച്ച ഒരാൾക്കു് ഈ പ്രപഞ്ചവും സച്ചിദാനന്ദ സ്വരൂപമാണു്. അതു ബോധവും ആനന്ദവും ഘനീഭവിച്ച ഉൺമയാണു്; ജലം മഞ്ഞുകട്ടയായതുപോലെയും സ്വർണ്ണം ആഭരണമാക്കിയതുപോലെയും; അതായതു്

കാരണത്തിൽനിന്നും ഭിന്നമല്ല കാര്യം എന്നതുതന്നെ. അജ്ഞാനിയായ ലൗകികന് അതു വിശ്വസനീയമല്ല. ജന്മനാ കണ്ണില്ലാത്ത ഒരാൾക്ക് പ്രകാശവും വളർച്ചയും തരുന്ന സൂര്യഗോളത്തെ അറിയാൻ സാദ്ധ്യമല്ല; എങ്കിലും അതിന്റെ ഗുണം അവൻ അനുഭവിക്കുന്നുമുണ്ട്. സൂര്യനുൾപ്പെടെയുള്ള പ്രപഞ്ചഘടകങ്ങൾ അഥവാ നാമരൂപങ്ങൾ ഉണ്ടായി മറയുന്ന ദർശനങ്ങളാണ്. ഇത് എതിൽനിന്നു പൊന്തിവരുന്നു; ഏതിൽ നിലക്കുന്നു; ഏതിൽ തിരിച്ചു ലയിക്കുന്നു. എന്നുള്ള അന്വേഷണമാണ് സത്യാന്വേഷണം. പ്രപഞ്ചനാമരൂപങ്ങളെ വിട്ടുപോകാതെ പിൻതുടരുകയും നാമരൂപങ്ങളൊക്കെ മറഞ്ഞാലും സ്വതന്ത്രമായി അവശേഷിക്കുകയും ചെയ്യുന്ന സച്ചിദാനന്ദങ്ങളുടെ ഘനീഭവിച്ച അദ്വയഭാവം ചിന്താർഹമാണ്. പരമാണുസംഘാതമാണ് ജഡരൂപമെന്നു് പ്രപഞ്ചമെന്നു് വേദത്തിലെ കണാദപ്രോക്തം എന്ന ഭാഗത്തു് വിവരിക്കുന്നു.

ഇന്നു് ഇതു് ആധുനികശാസ്ത്രത്തിനു് വെളിപ്പെട്ടിട്ടുണ്ട്. ഇഴഞ്ഞോടുന്ന ഒരു പാമ്പിനെയോ ഒരു തുള്ളി വെള്ളത്തെയോ ഒരു വൃക്ഷത്തെയോ ഒരു കഷണം കല്ലിനെയോ സൂക്ഷ്മദർശനിയിലൂടെ നോക്കിയാൽ അതിവേഗം ചലിച്ചുകൊണ്ടിരിക്കുന്ന അനേകകോടി അണുക്കളായി കാണാൻ സാധിക്കും എന്നതാണ് സത്യം. ചലിക്കാത്ത ജഡരൂപമായി സ്വന്തം കണ്ണുകൊണ്ടു കാണുന്നയാൾ ഈ സൂക്ഷ്മോപകരണംകൊണ്ടു കാണുന്ന ശാസ്ത്രജ്ഞനോടു തർക്കിച്ചിട്ടു കാര്യമുണ്ടോ? വിഷയസങ്കല്പങ്ങളെ നീക്കി അന്തർമുഖമായി ഏകാഗ്രപ്പെടുന്ന ബുദ്ധിയാണ് ആത്മദർശനത്തിനു സമർത്ഥമായ കണ്ണു്. ആത്മദർശനത്തിനു ശേഷം ഭ്രമദർശനങ്ങളിലെ കാഴ്ച സത്യമല്ലെന്നു ബോദ്ധ്യ

പ്പെട്ടം. രണ്ടും ഉള്ളതുതന്നെ – ബ്രഹ്മവും പ്രപഞ്ചവും. എങ്കിലും ബ്രഹ്മം കാരണവും പ്രപഞ്ചം കാര്യവുമാണ്. കാരണമില്ലെങ്കിൽ കാര്യം ഇല്ല; കാര്യവസ്തു ഇല്ലെങ്കിലും കാരണം എല്ലായ്പ്പോഴുമുണ്ട്. വെള്ളത്തിലെ തിരയും നുരയും വെള്ളംതന്നെയാണ്. മരുഭൂമിയിലെ വെള്ളം മരുഭൂമിതന്നെയാണ്. കയറിലെ പാമ്പ് കയറുതന്നെയാണ്. അതുപോലെതന്നെ നിത്യചൈതന്യബോധസത്തയിലെ പ്രപഞ്ചം നിത്യചൈതന്യബോധസത്തതന്നെയാണ്. അപ്പോൾ പുതുതായി ഒന്നും ഉണ്ടാകുന്നുമില്ല–ജനിക്കുന്നില്ല മരിക്കുന്നില്ല. പുതുതായി ആവിർഭവിക്കുന്ന രൂപത്തിനുപിന്നിൽ ഒരു കാരണമുണ്ടെന്നുവന്നാൽ ആ കാരണത്തിന്റെ ഒരു വികാസം മാത്രമാണ് പുതിയ രൂപം എന്ന് ഗ്രഹിക്കേണ്ടതാണ്. അപ്പോൾ സർവ്വ ജീവജാലങ്ങളും അവയുടെ കാരണമായ ബീജത്തിന്റെ വികാസം മാത്രമാണ്. ബീജമോ സങ്കല്പത്തിന്റെ പരിണതരൂപവുമാണ്. സങ്കല്പം ബോധഘനമായ വസ്തുസത്തയിലെ പ്രതിഭാസവുമാണ്. വിത്തും വൃക്ഷവും നശിച്ചാൽ രണ്ടും ഭൂമിയുമായി ഏകീഭവിക്കുന്നതുപോലെ ബീജവും സ്ഥൂലശരീരവും നഷ്ടപ്പെട്ടാൽ ജീവജാലങ്ങൾ അവ രണ്ടിന്റെയും കാരണമായ സങ്കൽപ്പത്തിൽ സൂക്ഷ്മരൂപത്തിൽ ചെന്നുനില്ക്കും. സങ്കൽപ്പവും മറഞ്ഞാൽ അതിന്റെ കാരണമായ ബോധവസ്തു അവശേഷിക്കും; അതു മാത്രമാണ്. ബ്രഹ്മം.

പ്രപഞ്ചത്തിന്റെ മൂലകാരണമാണ് ബ്രഹ്മം! ബ്രഹ്മത്തിന്റെ ഒരു പ്രകടിതരൂപം മാത്രമാണ് പ്രപഞ്ചം! ജഡത്തോടൊപ്പം ജനിക്കുന്ന ഒന്നല്ല ആത്മാവ്; അത് ജഡത്തോടൊപ്പം നശിക്കുകയുമില്ല. ഒരതായതു് ആത്മാവ് ജനിച്ചതല്ല, അത് എങ്ങുനിന്നും വന്നതല്ല, അത് ആരുമാകുന്നില്ല; ജനിക്കാത്ത സ്ഥിരമായ ശാശ്വതമായ

മൌലീകമായ ആത്മാവു് നാശപ്പെടുന്നില്ല; ശരീരം നശിച്ചാലും എല്ലാ വസ്തുക്കളിലും ജീവിക്കുകയും എല്ലാ വസ്തുക്കളിൽനിന്നും അതീതമായിരിക്കുകയും ചെയ്യുന്നതു് ഏതൊന്നാണോ ആ ഒന്നിനെയാണു് ആത്മാവു് എന്നു പറയുന്നതു്. ബുദ്ധിക്കുകെത്തുള്ള ജോതിസ്സാണു് ആത്മാവു്. ബുദ്ധി, മനസ്സു്, പ്രാണൻ, ഇന്ദ്രിയങ്ങരം മുതലായവയെ സചേതനങ്ങളാക്കുന്നതു് ഏതൊന്നാണോ അതാണു് ആത്മാവു്. ലോകത്തിൽ വിചാരിക്കുക, ചലിക്കുക, ചിന്തിക്കുക, സ്വപ്നംകാണുക എന്നിങ്ങനെയുള്ള അവിദ്യയുടെ വിവിധ പരിണാമസ്വരൂപമായി ജാഗ്രദാവസ്ഥയിലുള്ള ജഗത്തിനെ അതിലംഘിച്ചു നില്ക്കുന്ന ശക്തി അഥവാ ചൈതന്യം ഏതൊന്നാണോ അതാണു് ആത്മാവു്. അതാണു് ഉള്ളിലും പുറമേയും നിറഞ്ഞിരുന്നു ഭരിക്കുന്നതു്. അതാണു് ബ്രഹ്മം —ഈശ്വരൻ.

വ്യക്തിയുടെ ആത്മാവിനു് ജീവാത്മാവെന്നു പറയുന്നു. വ്യക്തിയുടേതായ ജീവാത്മാവിനു് പ്രപഞ്ചത്തിന്റെ ആകെ ആത്മാവായ പരമാത്മാവുമായി വ്യത്യാസമില്ല; കേവലമായ പരമാത്മാവാണു് ബ്രഹ്മം. ഒരു ശരീരത്തിൽ ജീവൻ എവിടെനിന്നുണ്ടാകുന്നു; മരണാനന്തരം അതെങ്ങോട്ടു ലയിക്കുന്നുവോ അതിനെ സവിശേഷമായി ഗ്രഹിക്കുക; അതുതന്നെയാണു് ബ്രഹ്മം. ഏകദൈവത്തിന്റെ കലാപരമായ രൂപമാണു് ബ്രഹ്മമെന്ന പേരിൽ അറിയപ്പെടുന്നതു്.

## പഞ്ചകോശഅപഗ്രഥനം

പഞ്ചകോശങ്ങളെ അപഗ്രഥിച്ചു നീങ്ങുമ്പോരം ആത്മദർശനം സാധിക്കും. തൈത്തിരീയോപനിഷത്തിൽ

ഇതേപ്പററി ഭൃഗുവിനു് ഉപദേശിക്കുന്നതു നോക്കുക. വരുണപുത്രനായ ഭൃഗു സത്യനിഷ്ഠനായ പിതാവിനെ സമീപിച്ചു് ബ്രഹ്മസ്വരൂപം വെളിപ്പെടുത്തിത്തരണമെന്നു് ആവശ്യപ്പെട്ടു. ഈ പ്രപഞ്ചദൃശ്യങ്ങരം മുഴുവൻ ഏതൊന്നിൽ നിലനിൽക്കുന്നുവോ ഏതൊന്നിൽ തിരിച്ചുലയിക്കുന്നുവോ അതിനെ അന്വേഷിക്കുക; അതാണു് ബ്രഹ്മം എന്നു് പിതാവു് ഉത്തരം പറഞ്ഞു. ഭൃഗു ബുദ്ധിയെ ഏകാഗ്രപ്പെടുത്തിക്കൊണ്ടു് തപസ്സാരംഭിച്ചു. ജഡമാണു് ബ്രഹ്മമെന്നു് അയാരം കണ്ടെത്തി. പ്രപഞ്ചദൃശ്യങ്ങരം ജഡരൂപങ്ങളായിട്ടാണല്ലോ കാണപ്പെടുന്നതു്. തന്റെ കാഴ്ചപ്പാടെന്താണെന്നു് അയാരം പിതാവിനെ അറിയിച്ചു. അപ്പോരം വരുണൻ പറഞ്ഞു: ബുദ്ധിയുടെ ഏകാഗ്രതാരൂപത്തിലുള്ള തപസ്സിനെ ശക്തിപ്പെടുത്തി നിലനില്പിനെ വീണ്ടും അപഗ്രഥിക്കുക എന്നു നിർദ്ദേശിച്ചു. ഭൃഗു ബുദ്ധിയെ ഏകാഗ്രപ്പെടുത്തി സ്ഥൂലജഡത്തെ പുറംതള്ളിയിട്ടു് അതിനു് ഉപരി മറെറന്തെങ്കിലുമുണ്ടോ എന്നന്വേഷിച്ചു. അപ്പോരം പ്രാണനെ കണ്ടെത്തി. എല്ലാ സ്ഥൂലശരീരങ്ങളും പ്രാണനിൽ രൂപംകൊണ്ടുനിൽക്കുന്നതായി ഭൃഗുവിനു ബോദ്ധ്യംവന്നു. ഈ കാഴ്ച അയാരം വീണ്ടും അച്ഛനെ അറിയിച്ചു. പോര; തപസ്സിൽക്കൂടി ഇനിയും ഉള്ളിലേയ്ക്കു തിരിയൂ എന്നായിരുന്നു വരുണന്റെ മറുപടി. ഭൃഗു വീണ്ടും ബുദ്ധിയെ ഏകാഗ്രപ്പെടുത്തിനോക്കി; അപ്പോഴാണു് എല്ലാ പ്രാണചലനങ്ങളും സങ്കൽപ്പരൂപമായ മനസ്സിനെ ആശ്രയിച്ചുനിൽക്കുന്നവയാണെന്നു് തെളിഞ്ഞതു്. അതുകൊണ്ടു് മനസ്സായിരിക്കാം ബ്രഹ്മമെന്നു് അയാരം ധരിച്ചു. പക്ഷെ ഈ കാഴ്ച പിതാവിനെ വിവരിച്ചുകേരംപ്പിച്ചപ്പോരം മനസ്സിനെ പുറംതള്ളിയിട്ടു് വീണ്ടും അന്വേഷിക്കൂ എന്നായിരുന്നു മറുപടി. ഏകാഗ്രതനേടി

സങ്കൽപ്പാത്മകമായ മനസ്സിനെ പുറംതള്ളാൻ ശ്രമിച്ച പ്പോഴാണ് ഉറപ്പാറുതും പ്രകാശമയവുമായ ഒരു ബുദ്ധിമ ണ്ഡലം അയാരംക്ക തെളിഞ്ഞു് അനുഭവപ്പെട്ടത്. ഈ ബു ദ്ധിമണ്ഡലം സങ്കൽപ്പവികാരരൂപത്തിൽ ചിന്നിച്ചിത റുമ്പോഴാണ് മനസ്സെന്നതറിയപ്പെടുന്നത്. അടിപതറാ ത്ത നിശ്ചയരൂപത്തിലുള്ള ഈ ബുദ്ധിമണ്ഡലമായിരി ക്കാം ബ്രഹ്മമെന്നയാരം കരുതി; പക്ഷേ ഇനിയും ഉള്ളി ലേയ്ക്കു കടക്കു എന്നാണ് പിതാവ് മകനോടാജ്ഞാപി ച്ചത്. ബുദ്ധിയുടെ വിജ്ഞാനപ്രകാശത്തേയും പുറംതള്ളി യപ്പോരം അത്യത്ഭുതകരമായ ഒരാനന്ദമണ്ഡലം ഭൃഗുവിനു തുറന്നുകിട്ടി. അവിടെ മറെറല്ലാ മണ്ഡലങ്ങളെയും മാറി നിന്നനുഭവിച്ചുപോന്ന 'ഞാൻ' എന്ന ഭാവംപോലും ആ ആനന്ദാനുഭവത്തിൽ അലിഞ്ഞുചേർന്ന് അപ്രത്യക്ഷമാ കുന്നതായും ഭൃഗുവിന് അനുഭവപ്പെട്ടു. ഇങ്ങനെ അനുഭവം അദ്വയഭാവം കൈക്കൊണ്ടതോടെ ഈ ഇടംതന്നെയാണ് സത്യസ്വരൂപമെന്നും സംശയമെന്യേ തെളിഞ്ഞു. വിവ രം പിതാവിനെ അറിയിച്ചു. പിതാവ് സന്തുഷ്ടനായി മകനെ അഭിനന്ദിച്ചു.

ആനന്ദസാന്ദ്രമായ നിലനില്പാണ് ബ്രഹ്മം—ആനന്ദ ത്തിൽ നിന്നാണ് പ്രപഞ്ചഘടകങ്ങരം പൊന്തിവരുന്ന ത്. ആനന്ദത്തിലാണ് അവ നിലനില്ക്കുന്നത്. ആനന്ദ ത്തിലാണ് തിരിച്ചു ലയിക്കുന്നത്. ഉള്ളിന്റെ ഉള്ളിലാ യി അനുഭവപ്പെട്ട നിലനില്പിന്റെ ഈ മണ്ഡലങ്ങളെയാ ണ് അന്നമയകോശം, പ്രാണമയകോശം, മനോമയകോ ശം, വിജ്ഞാനമയകോശം, ആനന്ദമയകോശം അഥവാ സ്ഥൂലശരീരം, പ്രാണമണ്ഡലം, മനോമണ്ഡലം, ബുദ്ധി മണ്ഡലം, ആനന്ദമണ്ഡലം എന്നിങ്ങനെ അഞ്ചു മണ്ഡല ങ്ങളാണ് അഞ്ചു കോശങ്ങളായി പറഞ്ഞിരിക്കുന്നത്.

ഈ പഞ്ചകോശാപഗ്രഥനം ശ്രദ്ധേയമാണ്.

ആനന്ദമയകോശത്തിലെത്തി നിൽക്കുമ്പോൾ മററു കോശങ്ങൾ സ്വയം മറഞ്ഞുപോവുകയാണ്. ശുദ്ധമായ ആനന്ദവും ശുദ്ധമായ ബോധവും ഒന്നാണ്. പ്രപഞ്ചത്തെ അപഗ്രഥിച്ചാൽ ഇക്കാണുന്ന ദൃശ്യങ്ങൾ ഇല്ലാതാകുമെന്ന് ഇപ്പോൾ ആധുനികശാസ്ത്രത്തിനും തെളിഞ്ഞിട്ടുണ്ട്. പ്രപഞ്ചഘടകങ്ങളെല്ലാംതന്നെ പരമാണുക്കളായി മാററാമെന്നും പരമാണു ''ശക്തി''യുടെ രൂപാന്തരം മാത്രമാണെന്നും ഇന്നു തെളിഞ്ഞിട്ടുണ്ട്. അപ്പോൾ എല്ലാം സ്പന്ദനപ്രവാഹരൂപത്തിലുള്ള ശക്തിയാണെന്ന് പുറമേ നിന്നുകൊണ്ടുള്ള പ്രപഞ്ചാപഗ്രഥനംതന്നെ തെളിയിച്ചുകഴിഞ്ഞിരിക്കുന്നു. ശക്തിസ്പന്ദനങ്ങളുടെ ഉറവിടമായ ശുദ്ധചൈതന്യബോധസത്തയെ മാത്രം ആധുനികശാസ്ത്രത്തിന് കണ്ടെത്താൻ കഴിഞ്ഞിട്ടില്ല. അതു് പരിണാമവസ്തുവല്ലാത്ത നിത്യസത്യമായതുകൊണ്ടു് അതിനെ ബാഹ്യവസ്തുക്കളുടെ അപഗ്രഥനത്തിൽക്കൂടി കണ്ടെത്താൻ കഴിയുന്നതല്ല. ദൃഗ്ദൃശ്യാപഗ്രഥനം പഞ്ചകോശാപഗ്രഥനം മുതലായ മാർഗ്ഗമവലംബിച്ചു് അന്തർമുഖമായി അന്വേഷിച്ചാൽ അപരിണാമിയും ആത്മസ്വരൂപവുമായ നിത്യശുദ്ധബദ്ധസത്യബുദ്ധമുക്തസ്വതന്ത്ര ചൈതന്യത്തെ അറിയാൻ സാധിക്കും. ഇതാണ് ഭാരതീയ ഋഷിമാരുടെ സത്യാന്വേഷണമാർഗ്ഗം. ശക്തിമണ്ഡലത്തിൽവരെ എത്തിനില്ക്കുന്ന ആധുനികശാസ്ത്രത്തിന് ഇനി വേദാന്തശാസ്ത്രസിദ്ധാന്തങ്ങളായ അപഗ്രഥനമാർഗ്ഗങ്ങളെ ആശ്രയിക്കുമ്പോഴേ സർവ്വവും ചൈതന്യബോധസത്ത മാത്രം എന്ന പരമമായ സത്യദർശനം സിദ്ധിക്കുകയുള്ളു.

# മായാരഹസ്യം

പ്രപഞ്ചദൃശ്യങ്ങളെ പുറംതള്ളി ഉള്ളിലേക്കുള്ളിലേക്കു് കടന്നന്വേഷിച്ച പൂർണ്ണസത്യദർശനം സിദ്ധിച്ച യോഗി സത്യദർശനത്തിനു മുമ്പു് എന്തുകൊണ്ടു പലതു കാണാൻ ഇടവരുന്നു എന്ന ജിജ്ഞാസുവിന്റെ ചോദ്യത്തിനു നൽകുന്ന ഉത്തരമാണു് ''മായ''— സത്തയിൽ ഒരേ സമയത്തു് രണ്ടു ഭാവങ്ങളുണ്ടു്. അതിനാൽ അതിനെത്തന്നെ സംഭൃതി എന്നു വിളിക്കുന്നു; അതു മായയിൽ പെടുന്നതാണു്. സത്തയുടെ രണ്ടു ഭാവങ്ങളുള്ള സംഭൃതി പ്രക്രിയയെയാണു് നാം മായ എന്നു വിളിക്കുന്നതു്. ഈ സത്തയെ ഭാരതീയർ ബ്രഹ്മം എന്നും വിളിക്കുന്നു. സാരത്തെയും സംഭൃതിയെയും ഒരേ സമയം സൂചിപ്പിക്കുന്നതാണു് മായ. പലതു കാണാനിടയായതാണു് അന്വേഷണത്തിനു കാരണമായിത്തീർന്നതു്. സത്യദർശനത്തോടെ പലതില്ലെന്നു തെളിഞ്ഞു. പലതില്ലെങ്കിൽ മുമ്പു് പലതു കണ്ടിരുന്നതോ? അതാണു് ഭ്രമദർശനം. യുക്തിപറയാനില്ലാത്ത ഭ്രമദർശനങ്ങൾക്കു് സത്യം കണ്ട ആൾ പറയുന്ന പേരാണു് മായ. ചന്ദ്രനെ ഭൂമിയിൽനിന്നു കണ്ട കാഴ്ച സത്യമല്ലെന്നു് ചന്ദ്രനിൽ ഇറങ്ങിയവർക്കു് അറിയാം. അപ്പോൾ ഭൂമിയിൽനിന്നു കണ്ട കാഴ്ച മായ. സത്യം കണ്ടയാൾക്കു് ഈ മായയും അതിനാശ്രയമായ പരമസത്യവും മയാദർശനങ്ങളുമെല്ലാം ഒന്നുതന്നെ. സകല ജഗദ്ദൃശ്യങ്ങളേയും ഒരുമിച്ച പ്രദർശിപ്പിക്കുന്ന അജ്ഞാനത്തെയാണു് മായ എന്നു പറയുന്നതു്. ഇതേ മായതന്നെ വ്യക്തിഗതമായ അജ്ഞതയുടെ രൂപത്തിൽ വർത്തിക്കുമ്പോൾ അതിനെ അവിദ്യ എന്നു പറയുന്നു.

മായയുടെ പ്രവർത്തനം രണ്ടു വിധത്തിലാണു്. ഒന്നാ

മതായി അതു് വസ്തുവിൻെറ പൂർണ്ണരൂപം മറയ്ക്കുന്നു. ഇതിനു് മായയുടെ ആവരണശക്തി എന്നു പറയുന്നു. രണ്ടാമതായി അതു് വസ്തുവിനെ പലതാക്കി കാണിച്ചു് അല്പങ്ങളായ നിരവധി നാമരൂപങ്ങളെ പ്രദർശിപ്പിക്കുന്നു. ഇതാണു് മായയുടെ വിക്ഷേപശക്തി. ഒരാൾക്കു് ഒരു കാടിനെ ഒരുമിച്ചൊരു കാടായും അല്ലെങ്കിൽ പ്രത്യേകം പ്രത്യേകം വൃക്ഷമായും ചെടിയായും വള്ളികളായും കാണാവുന്നതാണു്—സമഷ്ടിയായും വ്യഷ്ടിയായും കാണാവുന്നതാണു്. ഈ മായപ്രപഞ്ചവും ബ്രഹ്മാവും ഒന്നായിക്കാണുന്ന സമഷ്ടിദർശനം പ്രകാശമയമായ സത്വഗുണത്തിൻെറ ഉത്കർഷത്തിൽ മാത്രമേ സാധ്യമാകുകയുള്ളു. ഒരുവനെ സത്യസ്വരൂപത്തോടടുപ്പിക്കുന്നതാണു് സമഷ്ടിദർശനം. സത്യസ്വരൂപത്തെ മറച്ചുകൊണ്ടു് പ്രപഞ്ചത്തിന്റെ സമഷ്ടിയെ ദർശിപ്പിക്കുന്ന ശക്തിയാണു് മായ. നേരേമറിച്ചു് സ്വാർത്ഥതയിൽ കുടുങ്ങി വ്യക്തിഗതമായ അഹന്തക്കു് പ്രാധാന്യം നൽകി വ്യഷ്ടിയെ വേർതിരിച്ചനുഭവിക്കുന്ന ശക്തിയാണവിദ്യ. ചുരുക്കത്തിൽ പ്രപഞ്ചാനുഭവത്തിൻെറ എല്ലാത്തലങ്ങളിലും സമഷ്ടിക്കാശ്രയമായ ശക്തിയെ മായയെന്നും വ്യഷ്ടിക്കാശ്രയമായ ശക്തിയെ അവിദ്യയെന്നും പറയുന്നു. ഒരേ ശക്തിയുടെ വികസിതവും സങ്കുചിതവുമായ രൂപങ്ങളാണു് മായയും അവിദ്യയും. നിശ്ചലമായ ബ്രഹ്മസത്യത്തിൽ പ്രപഞ്ചത്തിൻെറ സൃഷ്ടി സ്ഥിതിസംഹാരങ്ങൾക്കായി ഉയർന്നു സ്പന്ദിച്ചു് അസ്തമിച്ചുകൊണ്ടിരിക്കുന്ന ശക്തിയെയാണു് വേദാന്തികൾ മായ എന്നു പറയുന്നതു്. പ്രപഞ്ച ഭ്രമസൃഷ്ടി, മായ, മൂലപ്രകൃതി, മൂലജ്ഞാനം, അനാദി തമസ്സു് ഇവ പര്യായനാമങ്ങളാണു്. അനാദിയെന്നും മൂലമെന്നുമുള്ള വിശേഷണങ്ങളെക്കൊണ്ടു്; പൂർണ്ണവസ്തുവിൻെറ അപൂ

ണ്ടാനുഭവവും എന്നു ഉണ്ടായിരിക്കുമെന്നു് ചുരുക്കം. എന്നാൽ അനുഭവം പൂർണ്ണമായിരിക്കണോ അപൂർണ്ണമായിരിക്കണോ എന്നു തീരുമാനിക്കാനുള്ള സ്വാതന്ത്ര്യവും അനുഭവത്തിനുണ്ടായിരിക്കും. അനുഭവം അപൂർണ്ണമായാൽ പ്രപഞ്ചഭ്രമം; അനുഭവം പൂർണ്ണമായാൽ വസ്തുസ്വരൂപം. ഇതാണു് അനുഭവനിയമം.

''പ്രകൃഷ്ടവാചകംതാൻ 'പ്രകൃ'തി''യ സൃഷ്ടിവാചകം
സൃഷ്ടിക്കു മുഖ്യയെന്നർത്ഥം പ്രകൃതിക്കു മുനീശ്വരാ!
മുഖ്യസത്വഗുണത്തിന്നും 'പ്ര' ശബ്ദം പറയുന്നിതേ
'കൃ' എന്നോതും രജസ്സിനു് 'തി' എന്നോതും തമസ്സിനു്.
ത്രിഗുണാത്മികയായുള്ള ശക്തിയോടു കലന്നിടും
പ്രധാനസൃഷ്ടികർത്രിക്കു ചൊല്ലും പ്രകൃതി എന്നു പേർ—
'പ്ര'ശ്ശബ്ദം പ്രഥമത്തിങ്കൽ 'കൃതി'യസൃഷ്ടിവാചകം
സൃഷ്ടിക്കാദ്യമുള്ളോളെന്നർത്ഥമാം പ്രകൃതിക്കുടൻ.
സൃഷ്ടിക്കാത്മാ പ്രകൃതിയോടൊത്തു രണ്ടു വിധത്തിലായ്
വലത്തുപാതി പുരുഷൻ ഇടത്തു പ്രകൃതിപരാ
അനാദിയായ് ബ്രഹ്മരൂപയായീടും നിത്യയാണവൾ
ആത്മാവെപ്പോലെ യദ്ശക്തിതീയിൽ ദഹനശക്തിപോൽ
സ്വീപുംഭാവം നിനക്കാത്തതതിനാൽതന്നെ യോഗികൾ
രണ്ടും ബ്രഹ്മമയം ബ്രഹ്മൻ! നിത്യങ്ങളവയെന്നുമേ
തീയിൽ ജ്വാലാശോഭ ചന്ദ്രപത്മങ്ങൾക്കീനനപ്രഭ—
വേറാകാത്തിവപോലാത്മാവിങ്കൽ പ്രകൃതിയും സദാ
സ്വർണ്ണമെന്യേ സ്വർണ്ണവാരൻ കുണ്ഡലം ചെയ്തിടാത്ത—
പോൽ
കുലാലൻ മണ്ണുകൂടാതെ കുടം നിർമ്മിച്ചിടാത്തപോൽ
ആത്മാവുമവളില്ലാതീസൃഷ്ടി ചെയ്തില്ല നിശ്ചയം.
സർവ്വശക്തിമയീദേവീ ശക്തിമാനവളാൽപരൻ
'ശ' എന്നൈശ്വര്യ വചനം 'ക്തി' പരാക്രമവാചകം

അവതൻ രൂപയ്വയേകുന്നോരം ശക്തിയെന്നവരം.

(ദേവീഭാഗവതം.)

ഹ്യലക്ട്രോൺ, പ്രോട്ടോൺ എന്നിവയുടെ കൂടിച്ചേരലിൽനിന്നു് ഉണ്ടായ ഒരടിസ്ഥാനവസ്തുവിൽനിന്നാണു് പ്രപഞ്ചമുണ്ടായതെന്നു് നവീനശാസ്ത്രം.

പ്രകൃതികർമ്മം സദാ നടന്നുകൊണ്ടിരിക്കുന്നു. സൂര്യൻ സദാ കറങ്ങിക്കൊണ്ടും നീങ്ങിക്കൊണ്ടും ഇരിക്കുന്നതും, ചന്ദ്രപ്രദിക്ഷണവും, രുദ്രൻ കാപാലിയായിതീർന്നതും കർമ്മശക്തികൊണ്ടുതന്നെയാണു്. ഈ ചരാചരലോകമാസകലം നിലനില്ക്കുന്നതുതന്നെ കർമ്മബന്ധംകൊണ്ടാണു്. എന്നാൽ ഈ കർമ്മം ആദ്യമായുണ്ടായതു് ഏതു കാലത്താണെന്നറിയുവാൻ ആരാലും സാദ്ധ്യമല്ല. ഈ കർമ്മം നിത്യമോ അനിത്യമോ എന്നറിയാതെ നിത്യാനിത്യ വിചാരശീലരായ ഋഷികരംകൂടി ഭ്രമിക്കുകയാണു്. അവിദ്യയാകുന്ന മായയുള്ളിടത്തോളം കാലം ജഗത്തു നിത്യമായിത്തന്നെ കാണപ്പെടും. കാരണം ഉള്ളേടത്തോളം കാലം കാര്യവും ഉണ്ടായേ മതിയാവൂ. പരമാത്മജ്ഞാനമില്ലാത്തിടത്തോളം കാലം മായ എല്ലാററിനും മൂലവും അതു നിത്യവുമാണു്. അതിനാൽ കർമ്മബീജവും നിത്യമാണെന്നുതന്നെ ബുധജനം കരുതുന്നു. ഈ കർമ്മനിയതിക്കധീനമായിത്തന്നെയാണു് ജഗത്തെല്ലാം ഭ്രമിക്കുന്നതു്. ത്രിഗുണാത്മികമായ ഈ ബ്രഹ്മാണ്ഡം എന്നു മുതൽക്കാണോ ഉണ്ടായതു്, അന്നുമുതൽക്കുതന്നെ എല്ലാ ജീവജാലങ്ങളും ഉണ്ടായിട്ടുള്ളതു് കർമ്മംകൊണ്ടാണു്. കർമ്മമാകുന്ന ബീജത്തിൽനിന്നു് ഉത്ഭവിച്ചതായ സമസ്ത ജീവലോകം അതാതു യോനികളിൽ ജനിച്ചു് അല്പകാലം ജീവിച്ചശേഷം വീണ്ടും നശിച്ചുപോകുന്നു. കർമ്മംകൂടാതെ ഒരിക്കലും ദേഹബന്ധം ഉണ്ടാകുന്നതല്ല. ഈ

കർമ്മങ്ങടാംതന്നെ ശുഭം അശുഭം മിശ്രം ഇങ്ങനെ മൂന്നു പ്ര കാരത്തിലാണ്. ഇവതന്നെ കെട്ടിക്കിടക്കുന്നതു്, വരാൻ പോകുന്നതു്, ഇപ്പോടം നടപ്പിൽ ഇരിക്കുന്നതു് ഇങ്ങനെ മൂന്നു തരത്തിലുണ്ടു്. എല്ലാവരും ഈ കർമ്മനിയതിക്കു് അ ധീനരാണു്. സുഖം, ദുഃഖ, ജര, നര, മൃതി, സന്തോഷം, സന്താപം, കാമം, ക്രോധം, ലോഭം മുതലായവ പ്രകൃതി നിയമേനയുള്ളതാണെന്നറിഞ്ഞുകൊള്ളണം. മായാകൽ പ്പിതങ്ങളായ സർവ്വ പ്രപഞ്ചവും നശിക്കുന്നതാണു്; അതി നാൽ മിഥ്യയാണു്.

## സത്യവസ്തു

''ഏകംസത്യംനദ്വതീയംഹ്യസത്യംഭാതിസത്യവത്
ശിവൈവശിവലിംഗം നദ്വിതീയം ശില്പിനാകൃതം''

സത്യം ഒന്നേയുള്ളു; രണ്ടില്ല. രണ്ടായിത്തോന്നുന്ന തൊക്കെ അസത്യമാണു്. ശിവലിംഗത്തിൽ ശില മാത്ര മാണു് സത്യം. ശില്പിയുണ്ടാക്കിയിരിക്കുന്ന ശിവരൂപം ശിലയിൽനിന്നു ഭിന്നമായ സത്യമല്ല. ആത്മാവിൽ സ ങ്കൽപ്പകൽപ്പിതമായ പ്രപഞ്ചവും ആത്മാവിൽനിന്നു് ഒരിക്കലും ഭിന്നമല്ല. ''സർവ്വവ്യാപിയും, അന്തര്യാമിയും, പരംതേജോബോധസ്വരൂപനും, കാലാതീതനും, നിത്യ നും, സത്യനും, ബദ്ധനും, മുക്തനും, ബുദ്ധനും, അനന്തനും, അഖണ്ഡനും, സർവ്വശക്തനുമായിരിക്കുന്ന സർവ്വേശ്വരനെ പരബ്രഹ്മമെന്നും സകല വ്യോമങ്ങടാക്കും അതീതമായി രിക്കുന്നതിനാൽ ഹംസരൂപിയെന്നും പറയപ്പെടുന്നു. ആ കാശോപരിസ്ഥിതിചെയ്യുന്ന ഹംസത്തിൽ നിന്നു് ശ്രീ കുണ്ഡലിനി എന്നു പ്രസിദ്ധമായ പരയും, അതിൽനിന്നു ശിവയും–പ്രകാശവും. ശിവത്തിൽനിന്നു ശക്തിയും ശക്തി

യിൽനിന്നു നാദവും, (ഓം) നാദത്തിൽനിന്നു ബിന്ദുവും ഉത്ഭവിച്ചു. ഈ ബിന്ദുവിൽനിന്നു് ആകാശവും, ആകാശത്തിൽനിന്നു വായുവും, വായുവിൽനിന്നു് അഗ്നിയും, അഗ്നിയിൽനിന്നു് ജലവും, ജലത്തിൽനിന്നു ഭൂമിയും, ഇങ്ങനെ അഞ്ചുതത്വങ്ങളായി മാറി. ഇതിനു് പഞ്ചഭൂതങ്ങളെന്നു പറയുന്നു. ആകാശം തുടങ്ങി ഭൂമിവരെയുള്ള തത്വങ്ങൾക്കു് പഞ്ചതന്മാത്രകളെന്നു പറയപ്പെട്ടിരിക്കുന്നു. ഈ പഞ്ചതന്മാത്രകൾ ക്രമേണ വിജൃംഭിച്ചു് ആകാശമണ്ഡലം, വായുമണ്ഡലം, അഗ്നിമണ്ഡലം, ജലമണ്ഡലം, ഭൂമണ്ഡലം ഇങ്ങനെ അഞ്ചു മണ്ഡലങ്ങളായിത്തീൎന്നു. ആകാശമണ്ഡലത്തിൽ ആകാശതത്വത്തിൽ ശക്തിയുക്തനായി സദാശിവനും, വായുമണ്ഡലത്തിൽ വായുതത്വത്തിൽ ശക്തിയുക്തനായി സർവ്വേശ്വരനും, അഗ്നിമണ്ഡലത്തിൽ അഗ്നിതത്വത്തിൽ ശക്തിയുക്തനായി രുദ്രനും, ജലമണ്ഡലത്തിലെ ജലതത്വത്തിൽ ശക്തിയുക്തമായി വിഷ്ണുവും, ഭൂമണ്ഡലത്തിലെ ഭൂതത്വത്തിൽ ശക്തിയുക്തമായ ബ്രഹ്മാവും സ്ഥിതിചെയ്യുന്നു.'' ഇങ്ങനെ ഒരേ സത്ത അനേകരൂപങ്ങളായി മാറുകയും ഓരോന്നിലും സ്ഥിതിചെയ്യുന്ന വിശേഷത്തിനു് ഉപാധിഭേദമനുസരിച്ചു് അനേകപേരുകളും ഉണ്ടായി എങ്കിലും എല്ലാം ഒന്നുതന്നെയാണു്.

''സകലത്തുമുള്ളതുതന്നെ തത്വചിന്താ—
ഗ്രഹനിതുസർവത്തുമേകമായ് ഗ്രഹിക്കും.''

(ശ്രീനാരായണഗുരു)

## മുപ്പത്തിമുക്കോടിദേവകളുണ്ടോ?

വേദത്തിലെ ഒരു കഥ ഇവിടെ വിവരിക്കാം. ദേവന്മാരുടെ സംഖ്യകളെക്കുറിക്കുന്ന മന്ത്രഭാഗത്തിനു നിവ്വി

ത്തമെന്നാണ്‌ പേരു്. ഒരു ബ്രാഹ്മണസദസ്സിൽ ശാകല്യൻ അദ്ധ്യക്ഷനായിരിക്കുന്നു. തൽസമയം യാജ്ഞവൽക്യൻ ഒരുപററം ഗോക്കളെ മേച്ചുകൊണ്ടു് ആ വഴിയേ വന്നു. അദ്ദേഹം അൽപ്പസമയം സദസ്സിനെ ശ്രദ്ധിച്ചു. ഉടനേ ശാകല്യൻ യാജ്ഞവൽക്യൻെറ നേരേ തിരിഞ്ഞു് ഒരു ചോദ്യം. ദേവന്മാർ എത്രയാണ്‌ യാജ്ഞവാൽക്യാ? നിവിത്തത്തിൽ എത്രപറഞ്ഞിട്ടുണ്ടോ അത്രതന്നെ. എത്രയാണ്‌ നിവിത്തത്തിൽ പറഞ്ഞിരിക്കുന്നതു്? മുപ്പത്തിമുക്കോടി എന്നു്.

ശാകല്യൻ: എത്ര ദേവതകളാണ്‌ ശരിക്കുള്ളതെന്നു പറയൂ.

യാജ്ഞവൽക്യൻ: 6, 3, 2, 1½, 1.

ചോ: ശരി, അതു് ഏതെല്ലാമാണ്‌ യാജ്ഞവൽക്യാ?

ഉത്ത: അവ വാസ്തവത്തിൽ 33 ദേവതകളുടെ മഹിമകൾ മാത്രമാണ്‌; യഥാത്ഥത്തിൽ മുപ്പത്തിമൂന്നേ ദേവന്മാരുള്ളു.

ചോ: ഏതെല്ലാമാണ്‌ ഈ 33 ദേവന്മാർ?

ഉത്ത: 8 വസുക്കരം, 11 രുദ്രന്മാർ, 12 ആദിത്യന്മാർ, ഇന്ദ്രൻ, പ്രജാപതി.

ചോ: ഏതെല്ലാമാണ്‌ 8 വസുക്കരം

ഉത്ത: അഗ്നി, ഭൂമി, വായു, അന്തരീക്ഷം, ദ്യുലോകം, സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങരം ഇത്രയുമാണ്‌ എട്ടു് വസുകരം; സവ്വ ജീവികളും ഇവയിലാണ്‌ നിലനില്ക്കുന്നതു്.

ചോ: ശരി, രുദ്രന്മാർ ആരെല്ലാമാണ്‌?

ഉത്ത: ജ്ഞാനേന്ദ്രിയങ്ങരം 5. കമ്മേന്ദ്രിയങ്ങരം 5. മനസ്സു് ഇവയാണ്‌ 11 രുദ്രന്മാർ. ഇവ ശരീരം വിടുമ്പോരം മററുള്ളവരെ രോദനം ചെയ്യിക്കുന്നതിനാൽ രുദ്രന്മാർ എന്നു പറയും.

ചോ: ഏതെല്ലാമാണ്‌ പന്ത്രണ്ടു് ആദിത്യന്മാർ?

ഉത്ത: 12 മാസങ്ങാംതന്നെ. മാസം ഓരോന്നം മാറുമ്പോറും മററുള്ളവക്കം മാററം സംഭവിക്കുന്നു. മാസഗതിയാകുന്ന കാലത്തിനധീനമാണല്ലോ ജഗത്തിന്റെ ക്ഷയം. അതിനാൽ ആ ദാനം ചെയ്യുന്നവർ ആദിത്യന്മാർ എന്നു് വ്യൽപത്തി.

ചോ: ശരി, ഇന്ദ്രനാരു് പ്രജാപതി ആരു്?

ഉത്ത: ഇടിമുഴക്കുന്ന മേഘംതന്നെ ഇന്ദ്രൻ; യജ്ഞംതന്നെ പ്രജാപതി (യജ്ഞമെന്നാൽ യജ്ഞസാധനമായ പശു എന്നും അർത്ഥമുണ്ടു്.)

ചോ: ഇത്രയും സമ്മതിച്ചു യജ്ഞവൽക്യാ; ഇനി ആറു് എന്നുപറഞ്ഞ ദേവന്മാർ ആരെല്ലാമെന്നു പറയൂ.

ഉത്ത: അഗ്നി, ഭൂമി, വായു, അന്തരീക്ഷം, ആദിത്യൻ, ദ്യുലോകം. ഈ ആറിൽ മുൻപറഞ്ഞ മുപ്പത്തിമുക്കോടിയും അടങ്ങും.

ചോ: ഇനി മൂന്നു ദേവന്മാരു് ആരെല്ലാമാണു്?

ഉത്ത: ഭൂമി, അന്തരീക്ഷം, ദ്യോവു്, ഇവയിലാണു് എല്ലാ ദേവന്മാരും നിവസിക്കുന്നതു്.

ചോ: രണ്ടെന്നു പറഞ്ഞ ദേവന്മാരോ?

ഉത്ത: പറയാം, അന്നവും പ്രാണനും. ഈ രണ്ടിലടങ്ങുന്നതാണെല്ലാം.

ചോ: ശരി, ഇനി ആ ഒന്നര ദേവനേതാണു്?

ഉത്ത: അതു് വായുതന്നെ.

ചോ: വായു ഒന്നല്ലേ വീശുന്നുള്ളൂ; അതെങ്ങനെ ഒന്നരയാവും?

ഉത്ത: പറയാം, വായു വീശുന്നു; അപ്പോറം ഈ ജഗത്തു് മുഴവൻ അഭിവൃദ്ധമാവുന്നു. അതിനാലാണു് വായുവിനെ ഒന്നരയായി പറയുന്നതു്.

ചോ: ശരി, എന്നാൽ ഒരേ ഒരു ദേവനാരു്?

ഉത്ത: അതു് ബ്രഹ്മംതന്നെ. യാജ്ഞവൽക്യൻ തുടർന്നു. ഈ ബ്രഹ്മത്തെത്തന്നെ എട്ടായി പ്രതിപാദിക്കാം കേട്ടോള്ള. ഭൂമി ഇരിപ്പടവും, അഗ്നിലോകവും, മനസ്സുവിളക്കും ആയിട്ടുള്ളതാർക്കോ ആ സവ്വാത്മാവിനെ അറിയുന്നവനാണു് അറിയുന്നവൻ. ശാകല്യൻ കേറിപ്പറഞ്ഞു; അതെനിക്കറിയാം, യാജ്ഞവൽക്യാ. ഈ ശരീരപുരുഷനാണതു് (ആത്മാവാണതു്) എന്നാൽ അതിന്റെ ഉറവിടമേതു്? പറയൂ.

ഓ, പറയാം. അന്നരസംതന്നെ. ഇതുപോലെതന്നെ കാമം, രൂപങ്ങരം, ആകാശം, തമസ്സു്, ജലം, രേതസ്സു് എന്നിതിലെല്ലാമിരുന്നുകൊണ്ടുതന്നെ സർവ്വാത്മാവായിരിക്കുന്ന പുരുഷനേയും ശാകല്യനു് അറിയാമായിരുന്നു.

ഒടുവിൽ യാജ്ഞവൽക്യൻ, ശാകല്യനോടുതിരിഞ്ഞു് ഒരു ചോദ്യമെറിഞ്ഞു; ശാകല്യാ ഈ ബ്രാഹ്മണരെല്ലാംകൂടി നിങ്ങളെ ഒരു കനൽക്കോരികയാക്കിയിരിക്കയാണല്ലോ. ശാകല്യൻ ഈ ചോദ്യമത്ര വകവച്ചില്ല; എന്നിട്ടു പറഞ്ഞു. തോട്ടി ഇട്ട ആനയെപ്പോലെ ചീറിക്കൊണ്ടു്; യാജ്ഞവൽക്യാ ഈ കുരുപാഞ്ചാലങ്ങളിലെ ബ്രാഹ്മണരേക്കാളെല്ലാം മേലേയാണു് താങ്കളെന്നാണല്ലോ ഭാവം. ഈ അഹംഭാവമാണോ താങ്കളുടെ ബ്രഹ്മജ്ഞാനം? എന്തുബ്രഹ്മമാണു് താങ്കളറിഞ്ഞ ബ്രഹ്മം? യാജ്ഞവൽക്യൻ ഉടനെ തിരിച്ചടിച്ചു; ദേവന്മാരോടും ആശ്രയങ്ങളോടുംകൂടിയ ദിക്കുകളെപ്പററി എനിക്കറിയാം. ശാകല്യൻ— അങ്ങനെയെങ്കിൽ കിഴക്കേ ദിക്കിൽ ആരാണു് നിങ്ങളുടെ ദേവത?

ഉത്ത: ആദിത്യൻ. ആദിത്യനു് ആശ്രയമേതു്? ചക്ഷുസ്സു് ചക്ഷുസ്സിന്റെ ആശ്രയം? രൂപങ്ങരം. രൂപങ്ങളുടെ ആശ്രയം,,

ഉത്തരം: മനസ്സ്—മനസ്സാണ് രൂപങ്ങളെ അറിയുന്നതു്. മനസ്സിലാണ് രൂപങ്ങൾ നിലനില്ക്കുന്നതു്. ശരി, യാജ്ഞവല്ക്യാ തെക്കേദിക്കിൽ ഏതാണ് നിങ്ങളുടെ ദേവത? യമൻ. യമന് ആശ്രയം? യജ്ഞം. യജ്ഞമേതിൽ നിലകൊള്ളുന്നു? ദക്ഷിണകളിൽ. ദക്ഷിണകൾക്ക് ആശ്രയമേതു്? ശ്രദ്ധതന്നെ. ശ്രദ്ധ എവിടെ പ്രതിഷ്ഠിതമാണ്? മനസ്സിൽ. മനസ്സുകൊണ്ടാണ് ശ്രദ്ധയെ അറിയുന്നതും, മനസ്സിലാണ് ശ്രദ്ധ നിലനില്ക്കുന്നതും. അതങ്ങിനെതന്നെ. പടിഞ്ഞാറെ ദിക്കിൽ ഏതാണ് ദേവത? വരുണനാണ്; വരുണന്റെ ആശ്രയം ജലം, ജലത്തിന്റെ ആശ്രയം രേതസ്സും, രേതസ്സിന്റെ ആശ്രയം ഹൃദയവുമാണ്. ഇനി വടക്കേ ദിക്കിന്റെ ദേവതയാരാണ്? പറയൂ. സോമനാണ് വടക്കേ ദിക്കിന്റെ ദേവത. സോമൻ ദീക്ഷയിലും, ദീക്ഷ സത്യത്തിലും, സത്യം മനസ്സിലുമാണ് പ്രതിഷ്ഠിതമായിരിക്കുന്നതു്. മനസ്സുകൊണ്ടാണ് സത്യത്തെ അറിയുന്നതും. ശരി, യാജ്ഞവല്ക്യാ—ഊർദ്ധ്വദിക്കിൽ ഏതു ദേവതയാണ് നിങ്ങളുടെ പക്ഷത്തിൽ? ഊർദ്ധ്വദിക്കിന്റെ ദേവത അഗ്നിയാണ്. അഗ്നി വാക്കിലും, വാക്ക് മനസ്സിലും നിലനില്ക്കും. അപ്പോൾ യാജ്ഞവൽക്യാ മനസ്സിന്റെ ആശ്രയമേതാണ്? യാജ്ഞവല്ക്യൻ പറഞ്ഞു: വിദഗ്ദ്ധ മനസ്സ് ശരീരത്തിൽ പ്രതിഷ്ഠിതമാണ്. എപ്പോഴാണോ ഈ സർവ്വാത്മകമായ മനസ്സും അതുമായി ബന്ധപ്പെട്ട ഹൃദയവും ശരീരത്തിൽനിന്നും വേറിട്ടാണ് നില്ക്കുന്നതെന്നു ധരിക്കുന്നതു് അപ്പോൾ ഈ ശരീരത്തെ നായ്ക്കൾ കടിച്ചുതിന്നും; അല്ലെങ്കിൽ പക്ഷികൾ കൊത്തിവലിക്കും. ശാകല്യൻ തുടർന്നു ചോദിച്ചു: എന്നാൽ താങ്കളും ഈ ഹൃദയവും എവിടെയാണ് ആശ്രയിച്ചു നില്ക്കുന്നതെന്നു പറയൂ. പ്രാണനിൽ, പ്രാണൻ അപാനനിൽ, അപാനൻ വ്യാന

നിൽ, വ്യാനൻ ഉദാനനിൽ, ഉദാനൻ സമാനനിൽ; അതിനാൽ ശാകല്യാ ശരീരവും ആത്മാവും പ്രാണാദിവായുക്കളും അന്യോന്യമാശ്രയിച്ചു നിൽക്കുകയാണെന്നു ധരിച്ചുകൊള്ളുക. സർവ്വാത്മകമായ ആത്മാവാകട്ടെ നിഷേധരൂപത്തിൽ മാത്രം പ്രതിപാദിക്കപ്പെടാവുന്നതാണ്. ഇന്ദ്രിയാദികാംകൊണ്ട് ഗ്രഹിക്കാവുന്നതല്ല. അതിനു നാശമോ സംഗമോ ഇല്ല.

ഇപ്പോരം യാജ്ഞവൽക്യൻ ചോദ്യകർത്താവായി മാറി; ശാകല്യാ ഞാൻ മുമ്പു പറഞ്ഞ എട്ട് ആശ്രയങ്ങളോടുകൂടിയ ആത്മാവ് ഉപനിഷത്തുകളാൽ മാത്രം പ്രതിപാദിക്കപ്പെടുന്നതാണ്. നിരുപാധികമായ ആ ആത്മാവിനെപ്പററി പറയാൻ ഞാൻ താങ്കളോട് ആവശ്യപ്പെടുന്നു; എല്ലാം അറിയാമെന്ന അഹങ്കാരമുണ്ടല്ലൊ താങ്കാംക്ക്. ഇതു പറയാത്തപക്ഷം, മിഥ്യാവാദിയായ താങ്കളുടെ തല പൊട്ടി താഴെ വീഴും. ശാകല്യന് ഒന്നും പറയാൻ കഴിഞ്ഞില്ല. അയാളുടെ തല താഴെ വീഴുകയും ചെയ്തു. ഭയസംഭ്രമങ്ങാം നിറഞ്ഞ ആ സദസ്സിലേക്കു നോക്കി യാജ്ഞവൽക്യൻ ഗർജ്ജിച്ചു: മഹാന്മാരായ ബ്രാഹ്മണരേ, നിങ്ങളിലാർക്കെങ്കിലും ചോദിക്കണമെന്നുണ്ടെങ്കിൽ ചോദിക്കാം. അല്ല, എല്ലാവരും ചേന്നു ചോദിക്കുവാനാണാഗ്രഹിക്കുന്നതെങ്കിൽ അങ്ങനെ ചെയ്തോളു. പക്ഷേ, അവരിലാരും മിണ്ടിയതുപോലുമില്ല. അപ്പോരം യാജ്ഞവൽക്യൻ: എന്നാൽ നിങ്ങളിലാരെങ്കിലും ഇഷ്ടപ്പെടുന്നപക്ഷം ഞാൻ അയാളോടു ചോദിക്കാം. അല്ലെങ്കിൽ എല്ലാവരോടുമായി ചോദിക്കാം. അപ്പോഴും അവിടെ കൂടിയിരുന്നവരെല്ലാം മിണ്ടാതിരുന്നതേയുള്ളു. പിന്നെ യാജ്ഞവൽക്യൻ ഈ ശ്ലോകങ്ങളിലൂടെ അവരുടെ മുമ്പിൽ ചോദ്യങ്ങാം സമർപ്പിച്ചു.

മാമരംപോലെ താൻ മത്ത്യൻ രോമങ്ങളവനുണ്ടഹോ
മരത്തിന്നിലകരംപോലെ, പുറംതൊലിയുമൊന്നപോൽ;
മുറിച്ചാൽ മാമരത്തിന്റെ തൊലിയിൽനിന്ന നീരു-
പോൽ
ഒലിക്കുന്നു മനുഷ്യന്റെ തൊലിയിൽനിന്നു ചോരതാൻ.
മാമരത്തിൻ ദശകരംപോലുണ്ട മാംസങ്ങരം മർത്യനിൽ
കിനാടംപോലെ വൃക്ഷത്തിൽ: സ്നാവമുണ്ട മനുഷ്യനിൽ.
മരത്തിൻ കാതലായുള്ളഭാഗംതാൻ എല്ല മർത്യനിൽ
രണ്ടുപേരിലുമുണ്ടല്ലൊ മജ്ജ എന്നതൊരേവിധം.
എന്നാൽ മുറിക്കിലും വേരിൽനിന്നു വൃക്ഷം കിളിർപ്പിതേ
മൃത്യുഖണ്ഡിതനാം മർത്യനേതിൽനിന്നോ കിളിർപ്പിതു്.
രേതസ്സിൽനിന്നെന്നു ചൊല്ലേണ്ടതു ജീവിപ്പവന്നുതാൻ
മാമരത്തിന്നു വിത്തിൽനിന്നുണ്ടാവാം മുള വീണ്ടുമേ.
എന്നാൽ കടപുഴക്കീടിൽ മരം വീണ്ടും കിളുക്കുമോ?
മൃത്യുഖണ്ഡിക്കിലും മത്ത്യനേതിൽനിന്നു കിളിർപ്പിതു്?
ജനിച്ചവൻ ജനിക്കേണ്ട ജനിക്കുന്നെങ്ങനെ നരൻ
മരിച്ചാൽ വീണ്ടു,മെന്നൊന്നു് ചൊല്ലുവിൻ-
ധീരരെങ്കിലോ.

ഇതിനു് ആരും ഉത്തരം പറഞ്ഞില്ല. ആയിരം ഗോക്കളേയും തെളിച്ചു പോകുന്ന യാജ്ഞവൽക്യന്റെ സ്വരം ഇങ്ങനെ മാറെറാലിക്കൊണ്ടു —

''നിത്യജ്ഞാനാനന്ദരൂപം ബ്രഹ്മം താൻ സർവ്വമൂലമാം
കർമ്മങ്ങരം ചെയ്തിട്ടുന്നോക്കും സന്യാസിക്കുമതാംഗതി.''

നിത്യജ്ഞാനാനന്ദസ്വരൂപമായിരിക്കുന്ന ബ്രഹ്മം സർവ്വ ചരാചരങ്ങരംക്കും മൂലകാരണമാണു്. ഇതു് 'ഓം' എന്ന അക്ഷരമാണു്.

''ഓമിത്യേതദക്ഷരമിദം സർവ്വം
തസ്യോപവ്യാഖ്യാനം

ഭൂതം ഭവത്ഭവിഷ്യ ദിതി സർവ്വമോംകാര ഏവ
യച്ചാന്യത്രികാലാതീതം തദപ്യോംകാര ഏവ''
(മാണ്ഡൂക്യോപനിഷത്ത്)

ഇതു് സർവ്വവും ഓം എന്നുള്ള അക്ഷരമാണു്.

ചരാചരങ്ങളായി ദൃശ്യവും, ശ്രാവ്യവും, സ്മര്യവുമായി ഈ പ്രപഞ്ചത്തിൽ എന്തെല്ലാമുണ്ടോ അവ എല്ലാം ഓം എന്നുള്ള അക്ഷരമാണു്. പ്രപഞ്ചത്തിലുള്ള ഒരു വസ്തുവിനും ബ്രഹ്മത്തിൽനിന്നു ഭിന്നമായ സത്തയോ, സ്ഥിതിയോ ഇല്ലാത്തതിനാൽ പ്രപഞ്ചത്തിലെ സമസ്ത വസ്തുക്കളും ബ്രഹ്മമാകുന്നു. പ്രണവം–ഓം ഈ ബ്രഹ്മത്തിന്റെ നാമമായതിനാൽ പ്രപഞ്ചത്തിലെ എല്ലാ വസ്തുക്കളും ഓംകാരംതന്നെ. പദാർത്ഥത്തെയോ, വ്യക്തിയേയോ, സ്ഥലത്തേയോ പ്രായേണ അഭിധാനം കൊണ്ടാണു് വ്യവഹരിച്ചുപോരുന്നതു്. ലോകത്തിലുള്ള എല്ലാററിനും നാമമുണ്ടു്. അഭിധാനം അഭിധാനബോധത്തെ പ്രദാനം ചെയ്യുന്നു. 'വൃക്ഷം' എന്ന നാമം കേൾക്കുമ്പോൾതന്നെ ഒരു വൃക്ഷത്തിന്റെ പ്രതീതി അഥവാ ബോധം നമുക്കുണ്ടാകാറില്ലേ? ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നീ പഞ്ചേന്ദ്രിയ വിഷയപഞ്ചകങ്ങൾ വഴിയാണല്ലൊ ലോകത്തിലുള്ള പദാർത്ഥങ്ങളെ യഥാവിധി നാം അറിയുന്നതു്. നാമവും നാമംകൊണ്ടു കുറിക്കുന്ന വസ്തുവും ആയി അഗ്നിയും ചൂടും പോലുള്ള ബന്ധമുണ്ടു്. പ്രതിപാദനവേളയിൽ ഘടത്തേയും പടത്തേയും വേർതിരിച്ചറിയുന്നതു് നാമം ഒന്നുകൊണ്ടു മാത്രമാണു്. നാമരൂപം മുതലായവ ചിന്തയെ ഉദ്ദീപിപ്പിക്കുവാൻ സഹായിക്കുന്നു. പരിശുദ്ധമായ ബ്രഹ്മത്തിന്റെ ഏകനാമമാണു് 'ഓം' ബ്രഹ്മം ഉപാധി നിർമ്മുക്തമാണു്. ഓം (പ്രണവം) ബ്രഹ്മത്തിന്റെ നാമമെന്നോ അടയാളമെന്നോ പറയ

പ്പെടാവുന്നതാണ്. പ്രണവശബ്ദം ബ്രഹ്മചിത്തയെ ഉദ്ദീപിപ്പിക്കുന്നു; പ്രണവജ്ഞാനം ബ്രഹ്മജ്ഞാനത്തെ പ്രദാനം ചെയ്യുന്നു. വസ്തുവിനെ നാമംകൊണ്ടറിയുന്നതുപോലെ ഓംകാരംകൊണ്ടു് ബ്രഹ്മത്തെ സാക്ഷാത്കരിക്കാം. ഓംകാരം ആലംബനമാക്കി ബ്രഹ്മാനുസന്ധാനം അവിച്ഛിന്നമായി ചെയ്യാവുന്നതാണ്. കഴിഞ്ഞകല്പങ്ങളിലും, ഭാവികല്പങ്ങളിലും, വർത്തമാനകൽപ്പത്തിലുമായി ഉണ്ടായിട്ടുള്ളവയും ഉണ്ടാകുവാനുള്ളവയും ഉണ്ടായിക്കൊണ്ടിരിക്കുന്നവയും ആയ എല്ലാം ഓംകാരംതന്നെ. കാലത്രയങ്ങൾക്കതീതമായി വേറെ യാതൊന്നുണ്ടോ അതും ഈ ഓംകാരംതന്നെ. കാലപരിച്ഛേദ്യമല്ലാത്ത അവ്യാകൃതവും പ്രണവംതന്നെ.

## ഓംകാരത്തിന്റെ–പ്രണവത്തിന്റെ പൊരുൾ

ഈ ജഗത്തിൽ കാണപ്പെടുന്നതും അല്ലാത്തതുമായ സർവ്വവും വെളിപ്പെടുവാൻ നാമമെന്നും രൂപമെന്നും രണ്ടുപാധികൾ ആവശ്യമാണ്. നാമം രൂപം എന്നുള്ളവയിൽവച്ചു് രൂപംതോടും നാമം സാരാംശവുമാണ്. (രൂപം ശരീരവും നാമം അന്തഃകരണവുമാണ്) നാമത്തോടു സർവ്വത്ര സംബന്ധപ്പെട്ടിരിക്കുന്ന ശബ്ദങ്ങൾ എന്നുള്ള അടയാളങ്ങൾ. ഓരോ മനുഷ്യന്റെയും ചിത്തത്തിൽ പൊന്തുന്ന വിചാരങ്ങളായ തിരകൾ ആദ്യം വാക്കുകളായും പിന്നീടു് സ്ഥൂലതരങ്ങളായ രൂപങ്ങളായും വേണം വെളിപ്പെടുവാൻ! ഇന്ദ്രിയഗ്രാഹ്യമായ ജഗത്തു്രൂപമാണ്. അതിനെ പ്രകാശിപ്പിക്കുന്നതായി അതിനു പിന്നിൽ നില്ക്കുന്നതു് ശബ്ദശക്തിയാകുന്നു, അതിനു് 'സ്ഫോടം' എന്ന പേർ പറയുന്നു. ആദിയിൽ ഈശ്വരൻ സ്ഫോടമായി പരി

ച്ഛിന്നനാവുകയും അനന്തരം ഈ സ്ഥൂലജഗത്തായി കാണപ്പെടുകയുമാണ് ഉണ്ടായത്. സ്ഫോടത്തിന് സംജ്ഞയായി പറയാവുന്ന വാക്ക് ഒന്നേയുള്ളു; അതു് ഓം എന്നതാകുന്നു. ഒരു വാക്കിനേയും അതിന്റെ അർത്ഥത്തേയും തമ്മിൽ വേർതിരിപ്പാൻ ഒരു വിശകലനംകൊണ്ടും സാദ്ധ്യമല്ല; രണ്ടും അവിഭാജ്യമാകുന്നു. അതുകൊണ്ടു് സ്ഫോടവും അതിന്റെ സംജ്ഞയാകുന്ന ഓം എന്നതും തമ്മിൽ അവിഭാജ്യമാകുന്നു. ജഗത്തിനെ മുഴുവൻ അടക്കി കാണിക്കുന്നതിനു് ഓംകാരം മാത്രമേ സമർത്ഥമാകുന്നുള്ളു; അതിനു തുല്യം വേറേ ഒരു വാക്കുമില്ല. സ്ഫോടം സർവ്വ വാക്കുകളുടേയും ഉപാദാനമാണെങ്കിൽതന്നെയും അതു് പൂർണ്ണരൂപം പ്രാപിച്ച ഏതെങ്കിലും ഒരു പ്രത്യേക പദമല്ല. ഒരു പദത്തെ മറ്റൊരു പദത്തിൽനിന്നു വ്യത്യാസപ്പെടുത്തുന്ന സർവ്വ വിശേഷതകളേയും നീക്കിക്കളഞ്ഞാൽ എന്തവശേഷിക്കുമോ അതു് സ്ഫോടമാകുന്നു. അതുകൊണ്ടാണ് സ്ഫോടത്തെ നാദബ്രഹ്മമെന്നു പറയുന്നതു്. ഓം എന്നു് ഒന്നിച്ചു ചേർത്തു് ഉച്ചരിക്കപ്പെടുന്നവയായ അ, ഉ, മ്, എന്ന മൂന്നക്ഷരങ്ങൾ നമുക്കു ഉച്ചരിക്കാൻ കഴിയുന്ന സർവ്വ ശബ്ദങ്ങളുടേയും കൂടിയ സാമാന്യ ചിഹ്നമാണ്. ശബ്ദങ്ങളിൽ വിശേഷമായ പ്രാധാന്യം അകാരത്തിനാണ്. ശബ്ദോച്ചാരണങ്ങൾ എല്ലാം വായിൽ കണ്ഠമൂലത്തിൽ അഥവാ നാവിന്റെ മൂലത്തിൽനിന്നു തുടങ്ങി ചുണ്ടുകൾവരെയുള്ള സ്ഥാനങ്ങളിൽ ഏതെങ്കിലും ഒന്നിൽനിന്നാണല്ലൊ ഉണ്ടാകുന്നതായനുഭവപ്പെടുന്നതു്. ആദിയിൽ കണ്ഠമൂലത്തിൽനിന്നുണ്ടാകുന്നതാണ് 'അ'കാരം: അന്ത്യത്തിൽ ചുണ്ടുകളിൽനിന്നുത്ഭവിക്കുന്നതാണ് 'മ'കാരം. 'ഉ'കാരമാകട്ടെ, മൂലത്തിൽനിന്നുത്ഭവിച്ചു് ചുണ്ടുകളിൽ അവസാനിക്കുന്ന ശബ്ദപ്രയത്നം മുൻപോട്ടുരുണ്ടുപോകുന്ന മദ്ധ്യ

ത്തെകരറീകുന്നു. ഇങ്ങനെ ആദിമദ്ധ്യാന്തങ്ങളായ അ, ഉ, മ്, കാരങ്ങരം സന്ധിച്ചിട്ടുള്ള ഓംകാരം ശരിയായി ഉച്ചരിക്കപ്പെട്ടാൽ അതു സർവ്വ ശബ്ദോച്ചാരണ കാര്യങ്ങളേയും അടക്കിക്കാണിക്കും. മറെറാരു വാക്കിനും അതു സാദ്ധ്യമല്ല. അതുകൊണ്ടു് 'ഓം' തന്നെയാണു് സ്ഫോടത്തിന് ഏററവും യോജിച്ച സംജ്ഞ. ഓംകാരത്തിന്റെ ശരിയായ അർത്ഥം സ്ഫോടം എന്നുതന്നെ. ശബ്ദാർത്ഥങ്ങരം അവിഭാജ്യങ്ങളാകകൊണ്ടു് സ്ഫോടവും ഓംകാരവും അവിഭാജ്യമായി ഒന്നായിരിക്കുന്നു. ഓംകാരം ബ്രഹ്മത്തിന്റെ ശരിയായ സംജ്ഞയുമാണു്.

ബ്രഹ്മത്തിന്റെ ആദ്യഭാഗം ശബ്ദമാണു്—ശബ്ദബ്രഹ്മം—നാദബ്രഹ്മം. കാണാൻ യാതൊന്നുമില്ല. ആ ശബ്ദത്തെ—നാദത്തെ ഓം എന്ന അക്ഷരമാക്കി അറിയുന്നു. നാമരൂപരഹിതവും നാമരൂപസഹിതവുമായ എന്തെല്ലാം ഇപ്പോഴുണ്ടോ അവയെല്ലാം ബ്രഹ്മംതന്നെ—ബ്രഹത്തായതു്—സർവ്വവ്യാപ്തമായതു്. മാറുന്ന സ്വഭാവത്തോടുകൂടിയ നാമരൂപങ്ങളുള്ള എല്ലാററിന്റേയും അടിസ്ഥാനസത്തയാണു് ബ്രഹ്മം. ഇതെല്ലാം ബ്രഹ്മത്തിൽ കല്പിതംതന്നെ. "അയമാത്മബ്രഹ്മ" ഈ ആത്മാവു് ബ്രഹ്മമാകുന്നു. പരോക്ഷമായി പറഞ്ഞതിനെ ഒന്നുകൂടി പ്രത്യക്ഷമായി പറയുന്നു.) ശരീരാന്തര്യാമിയായ ആത്മാവും ബ്രഹ്മവും ഒന്നുതന്നെ. ബ്രഹ്മത്തെ ചില സത്യങ്ങളെക്കൊണ്ടു് വ്യക്തമാക്കുവാൻ കഴിയും. അതു് ഓരോ വ്യക്തിയുടേയും ആത്മാവാണു്. എല്ലാവരും "ഞാനുണ്ടു്, ഞാനുണ്ടു്" എന്നു വിചാരിക്കുന്നു. ഈ ഞാനാണു് ബ്രഹ്മം. "അയമാത്മാ ബ്രഹ്മ" എന്നതു് മഹാവാക്യമാണു് അഥവാ ജീവബ്രഹ്മൈക്യത്തെ കാണിക്കുന്ന മഹാവാക്യമാണു്. നാലു വേദങ്ങളിലായിട്ടു് നാലു മഹാവാക്യങ്ങളുണ്ടു്. ഒന്നു്,

ഋഗ്വേദത്തിലുള്ള ഐതരേയോപനിഷത്തിലുള്ള ''പ്ര ജ്ഞാനം ബ്രഹ്മ'' ചിത്തചൈതന്യബോധസത്ത ബ്ര ഹ്മമാണ് എന്ന സ്വരൂപബോധവാക്യം. രണ്ട്; യജുർ വേദത്തിലുള്ള ബൃഹദാരണ്യകോപനിഷത്തിലെ 'അഹം ബ്രഹ്മാസ്മി' ഞാൻ ബ്രഹ്മമാകുന്നു എന്ന അനുസന്ധാ നവാക്യം. മൂന്ന്—സാമവേദത്തിലുള്ള ഛാന്ദോഗ്യോപനി ഷത്തിലെ 'തത്ത്വമസി' അതു നീയാകുന്നു എന്ന ഉപദേ ശവാക്യം. നാല്—അഥർവ്വണവേദത്തിലുള്ള മാണ്ഡൂക്യോ പനിഷത്തിലെ 'അയമാത്മാബ്രഹ്മ' ഈ ആത്മാവ് ബ്രഹ്മമാകുന്നു എന്ന അനുഭവബോധവാക്യം. ഇവയാ ണ് തത്വമസ്യാദി മഹാവാക്യങ്ങൾ. ഈ ആത്മാവ് നാലു പാദങ്ങളോടുകൂടിയതാണ്.

1 വിശ്വൻ—ജാഗ്രദ് അവസ്ഥ; പഞ്ചഭൂതങ്ങളും അതി ന്റെ കാര്യവും ചേർന്ന സ്ഥൂലപ്രപഞ്ചം ആത്മാവി ന്റെ ഒന്നാമത്തെ പാദമാകുന്നു. (ജാഗ്രദവസ്ഥയോടുകൂടിയ വനും ബാഹ്യവിഷയങ്ങളിൽ പ്രജ്ഞയോടുകൂടിയവനും സ്ഥൂലവിഷയങ്ങളെ അനുഭവിക്കുന്നവനും ആയ വി ശ്വൻ ഒന്നാമത്തെ പാദമാകുന്നു.)

2 തൈജസൻ - സ്വപ്നാവസ്ഥ —അപഞ്ചീകൃതപഞ്ചഭൂത ങ്ങളും അതിന്റെ കാര്യവും ചേർന്ന സൂക്ഷ്മപ്രപഞ്ചം ആ ത്മാവിന്റെ രണ്ടാമത്തെ പാദമാകുന്നു. (സ്വപ്നസ്ഥാന ത്തോടുകൂടിയവനും ഉള്ളിൽ പ്രജ്ഞയോടുകൂടിയവനും സൂ ക്ഷ്മവിഷയങ്ങളെ അനുഭവിക്കുന്നവനുമായ തൈജസൻ ആത്മാവിന്റെ രണ്ടാമത്തെ പാദമാകുന്നു.)

3 പ്രാജ്ഞൻ—സുഷുപ്താവസ്ഥ—കാര്യരഹിതമായ കാര ണവസ്ഥ അഥവാ അവ്യാകൃതം (മായാശക്തിയുക്തമായ ബ്രഹ്മം അഥവാ അന്തര്യമി ആത്മാവിന്റെ മൂന്നാമത്തെ പാദമാകുന്നു.) യഥാസമയത്തുറങ്ങിയവൻ യാതൊരു

കാമവും കാമിക്കാതിരിക്കകയും യാതൊരു സ്വപ്നവും കാണാതിരിക്കകയും ചെയ്യുന്ന അവസ്ഥ സുഷുപ്തമാകുന്നു. സുഷുപ്തമാകുന്ന സ്ഥാനത്തോടുകൂടിയവനും ഒന്നായി ഭവിച്ചവനും, പ്രജ്ഞാനം മാത്രമായിട്ടുള്ളവനും, ആനന്ദമയനും, ആനന്ദമനുഭവിക്കുന്നവനും ആയ പ്രാജ്ഞൻ മൂന്നാമത്തെ പാദമാകുന്നു.

4. തുരീയൻ-ഉള്ളിൽ പ്രജ്ഞനല്ലാത്തവനും, വെളിയിൽ പ്രജ്ഞനല്ലാത്തവനും, പ്രജ്ഞാനഘനനല്ലാത്തവനും, പ്രജ്ഞൻ അല്ലാത്തവനും, അപ്രജ്ഞനല്ലാത്തവനും, കാണപ്പെടാത്തവനും, വ്യവഹാരവിഷയമല്ലാത്തവനും, ഗ്രഹിക്കപ്പെടുവാൻ കഴിയാത്തവനും, ലക്ഷണങ്ങൾ ഇല്ലാത്തവനും, ചിന്തകൾവിഷയമല്ലാത്തവനും, വ്യപദേശങ്ങൾക്കപ്പുറമുള്ളവനും, ആത്മാവ് എല്ലാ അവസ്ഥകളിലും ഒന്നെന്ന ബോധംകൊണ്ടറിയപ്പെടേണ്ടവനും, പ്രപഞ്ചധർമ്മമല്ലാത്തവനും, നിർവ്വികാരനും, പ്രകാശമയനും, അദ്വൈതനും രണ്ടല്ലാത്തവനും അഥവാ ഒന്നായ്ഭവിച്ചവനും അതായത് കാര്യകാരണാതീതമായ ചൈതന്യം അഥവാ മായയോടും അതിന്റെ കാര്യത്തോടും കൂടാതുള്ള ചിത്ത് നാലാമത്തെ പാദമാകുന്നു.

ആത്മാവിന്റെ നാലു പാദങ്ങളെ ഒന്നുകൂടി വിശദീകരിക്കാം.

1. ജാഗ്രദവസ്ഥയോടുകൂടിയവനും ബാഹ്യവിഷയങ്ങളിൽ പ്രജ്ഞയുള്ളവനും സ്ഥൂലവിഷയങ്ങളെ അനുഭവിക്കുന്നവനുമായ വിശ്വൻ ഒന്നാമത്തെ പാദമാണ്. ഇന്ദ്രിയാർത്ഥങ്ങളെ അനുഭവിക്കുന്ന അഥവാ ശബ്ദസ്പർശരൂപരസഗന്ധാദികളെ അറിയുന്ന അവസ്ഥയ്ക്ക് ജാഗ്രദാവസ്ഥ എന്നുപറയുന്നു. പ്രപഞ്ചത്തിന്റെ സൃഷ്ടിയിൽ, സൃഷ്ടിക്രമത്തിൽ അവസാനത്തെ അവസ്ഥയാണ് ജാഗ്രദാവസ്ഥ.

മററവസ്ഥകളെ അറിയുന്നതും ഈ ജാഗ്രദാവസ്ഥയിൽ ക്കൂടിയാണ്. സ്ഥൂലവസ്ഥവിൽനിന്നു് സൂക്ഷ്മവസ്ഥവിലേയ്ക്കു് പ്രജ്ഞയെ നയിക്കുന്നതു് ആത്മജ്ഞാനത്തിന്നു് സഹായിക്കുന്നതായതിനാൽ വിശ്വനെ ആദ്യമായിത്തന്നെ വിവരിക്കുന്നു. (മററു പാദങ്ങളെ അറിയുന്നതു് ഈ പാദത്തിൽക്കൂടിയാകയാൽ ജാഗ്രദാവസ്ഥയിലുള്ള വിശ്വനെ പ്രഥമപാദമായി കല്പിച്ചു.) പ്രസ്തുത സൃഷ്ടിക്രമമനുസരിച്ചല്ല; ജാഗ്രദവസ്ഥയിലുള്ള വിശ്വൻെറ ബുദ്ധിവൃത്തിരൂപമായ പ്രജ്ഞനില്ക്കുന്നതു് ബാഹ്യങ്ങളായ സ്ഥൂലവിഷയങ്ങളിലാണ്. സ്ഥൂലവസ്തുക്കളെ അറിയുവാനും അനുഭവിക്കുവാനും യുക്തമായ, മൂർദ്ധാവു്, മുഖം, പ്രാണൻ, ഹൃദയം, വൃക്കകൾ, പാണികൾ, പാദങ്ങൾ മുതലായി ഏഴംഗങ്ങളും, ജ്ഞാനേന്ദ്രിയങ്ങളഞ്ചും, കർമ്മേന്ദ്രിയങ്ങളഞ്ചും, •വായുക്കളഞ്ചും, മനസ്സു്, ബുദ്ധി, ചിത്തം, അഹങ്കാരം മുതലായ പത്തൊൻപതു മുഖങ്ങളും വിശ്വനുണ്ടു്. (വൈശ്വാനരനുണ്ടു്.)

2. തൈജസൻ—സ്വപ്നസ്ഥാനത്തോടുകൂടിയവനും ഉള്ളിൽ പ്രജ്ഞയുള്ളവനും, വിശ്വനെപ്പോലെ ഏഴംഗങ്ങളും പത്തൊൻപതുമുഖങ്ങളും കൂടിയവനും സൂക്ഷ്മവിഷയങ്ങളെ അനുഭവിക്കുന്നവനും ആയ തൈജസൻ രണ്ടാമത്തെ പാദമാകുന്നു. ഏതവസ്ഥയിലാണോ വസ്തുക്കളുടെ ആന്തരിക ദർശനം ജാഗ്രത്തിലെപ്പോലെതന്നെ ഉണ്ടാകുന്നതു് അതാണു് സ്വപ്നാവസ്ഥ. ജാഗ്രദാവസ്ഥയിലെ അനുഭവത്തിൽനിന്നു് മനസ്സിലെ വാസനയനുസരിച്ചു് പല പദാർത്ഥങ്ങളേയും മനസ്സുസൃഷ്ടിക്കുന്നതു് ഏതവസ്ഥയോ അതാണു് സ്വപ്നാവസ്ഥ. ഈ അവസ്ഥയിൽ സ്വപ്നം കാണുന്നയാൾ സ്വാതന്ത്ര്യവും സ്വന്തവുമായ ഒരു സ്വപ്നലോകം സൃഷ്ടിക്കുന്നു; മനസ്സുമാത്രമേ ഈ അവസ്ഥയിൽ

പ്രവർത്തിക്കുന്നുള്ളൂ. ഇന്ദ്രിയങ്ങൾ നിർവ്യാപാരങ്ങളാണ്. എങ്കിലും കർത്താവും ഭോക്താവുമായ മനസ്സ് ഒരു വിസ്തൃതമായ സ്വപ്നപ്രപഞ്ചത്തെത്തന്നെ അവിദ്യകാമം മുതലായവയുടെ ശക്തികൊണ്ട് സൃഷ്ടിക്കുവാൻ സമർത്ഥമായി ഭവിക്കുന്നു. സ്ഥൂലവസ്തു സംയോഗംകൂടാതെ മനസ്സ് ചെയ്യുന്ന ഒരു വിചിത്രസൃഷ്ടിതന്നെയാണിത്. ജാഗ്രദവസ്ഥയിലെ സംസ്കാരം അഥവാ വാസനയനുസരിച്ച് എല്ലാ വസ്തുക്കളേയും മനസ്സ് യഥേഷ്ടം സൃഷ്ടിക്കുകയാണ്. ഇന്ദ്രിയസഹായം കൂടാതെ ഈ അവസ്ഥയിൽ മനസ്സ്തന്നെയാണ് കാണുകയും കേൾക്കുകയും ഭുജിക്കുകയും വിചാരിക്കുകയും മററും ചെയ്യുന്നത്. ഈ അവസ്ഥയിൽ ബഹിർമ്മുഖമായ പ്രജ്ഞയേയില്ല. മനസ്സിന്റെ വാസനാരൂപത്തിലുള്ള സ്വപ്നത്തിൽ അന്തഃപ്രജ്ഞയേ ഉള്ളൂ. സ്ഥൂലപദാർത്ഥശൂന്യവും വാസനാമാത്രവുമായ പ്രജ്ഞമാത്രമേ തൈജസനുള്ളൂ. അംഗവും മുഖവുമെല്ലാം വൈശ്വാനരനെപ്പോലെ (വിശ്വനെപ്പോലെ) തന്നെയാണ് തൈജസനും ഉള്ളത്. എന്നാൽ ഭോഗത്തിൽ വ്യത്യാസമുണ്ട്. വൈശ്വാനരൻ സ്ഥൂലവിഷയങ്ങളെ അനുഭവിക്കുന്നു. ബഹിഷ്പ്രജ്ഞയോടുകൂടിയ വൈശ്വാനരനു; ജാഗ്രത്തിൽ ഇന്ദ്രിയങ്ങൾവഴി സിദ്ധിച്ച സംസ്കാരത്തെ സ്വപ്നാവസ്ഥയിൽ തൈജസൻ അനുഭവിക്കുന്നു; വാസനാരൂപമായ പ്രപഞ്ചത്തെ ആഗ്രഹം അനുസരിച്ച് തൈജസൻ ഉപഭുജിക്കുന്നു. സ്വപ്നത്തിൽ സത്യമായി അനുഭവിച്ചവകളും ജാഗ്രത്തിൽ കേവലം മിഥ്യയെന്നു് ബോധംവരുന്നു. വിശിഷ്യജാഗ്രത്തിൽ പദാർത്ഥങ്ങളുടെ ആസ്തിത്വം ഒരേവിധത്തിൽ എല്ലാവർക്കും അനുഭവപ്പെടുന്നു എങ്കിൽ സ്വപ്നാവസ്ഥയിൽ ഒരാൾ ദർശിക്കുന്നതിനെയല്ല അതേസ്ഥലത്തും കാലത്തും ഉള്ള മററൊരാൾ ദർശിക്കുന്നതു്—അനുഭവി

കുന്നതു് —ജാഗ്രദ്പ്രപഞ്ചം പലക്കം ഒരേവിധം അനുഭവപ്പെടുന്നതുപോലെയല്ല സ്വപ്നപ്രപഞ്ചത്തിന്റെ സ്ഥിതി. സ്വപ്നത്തിലാകട്ടെ ഓരോ വ്യക്തിയും പ്രത്യേകം പ്രത്യേകം സ്വപ്നപ്രപഞ്ചത്തെ ദർശിക്കുന്നു —അനുഭവിക്കുന്നു. ഈ വിധം സൂക്ഷ്മവിഷയങ്ങളെ അനുഭവിക്കുന്ന ആത്മാവിനു് തൈജസനെന്നു പറയും. ജാഗ്രത്തിലെ അനുഭവം അടങ്ങിയിട്ടു് വിശ്രാന്തതന്നെ തൈജസാവസ്ഥയെ പ്രാപിക്കുകയാണു്. പ്രപഞ്ചത്തിന്റെ ജാഗ്രത്തിലെ ജ്ഞാനം സ്വീകരിക്കുകയും അതിനെ ത്യജിച്ചശേഷം വീണ്ടും ആന്തരികമായി സൃഷ്ടിക്കുകയും ചെയ്തു് സ്വപ്നരൂപത്തിൽ പ്രകാശിക്കുന്ന പ്രജ്ഞയിൽ വിഷയിയായിത്തീരുന്നതുകൊണ്ടു് ഈ ആത്മാവിനെ തൈജസൻ എന്നു പറയുന്നു. ഇതിനെ ബ്രഹ്മത്തിന്റെ —ആത്മാവിന്റെ രണ്ടാമത്തെ പാദമെന്നു പറയുന്നു —അഥവാ രണ്ടാമത്തെ മാത്ര എന്നു പറയുന്നു.

3. പ്രാജ്ഞൻ —സ്വപ്നാവസ്ഥ കഴിഞ്ഞാൽ അടുത്തതു് സുഷുപ്ത്യാവസ്ഥയാണു്. ഏതൊരു കാലത്തിലാണോ ഉറങ്ങിയ വ്യക്തി യാതൊരു കാമവും കാമിക്കാതിരിക്കുകയും യാതൊരു സ്വപ്നവും കാണാതിരിക്കുകയും ചെയ്യുന്നതു് അതു സുഷുപ്തമാണു്. ഈ അവസ്ഥയിൽ ജാഗ്രത്തിലെപ്പോലെ പദാർത്ഥങ്ങളെ കാമിക്കുകയോ സ്വപ്നാവസ്ഥയിലെപ്പോലെ സ്വപ്നം കാണുകയോ ചെയ്യുന്നില്ല. സുഷുപ്ത്യാവസ്ഥയിൽ ഇന്ദ്രിയങ്ങളും മനസ്സും പ്രവൃത്തിരഹിതങ്ങളാകയാൽ ആരും ശബ്ദസ്പർശരൂപരസഗന്ധങ്ങളറിയുന്നില്ല. സ്വന്തം സ്ഥൂലശരീരത്തിനുള്ള ആ സുഖങ്ങൾപോലും സുഷുപ്തിയിൽ അശേഷം അറിയുന്നില്ല. ഉറങ്ങിയെഴുന്നേൽക്കുന്നയാരം ഞാനൊന്നും അറിഞ്ഞില്ല എന്നും പറയാറുണ്ടു്. കാമവും കർമ്മവും ഇല്ലാതെ ഈ അവസ്ഥയിൽ

വിശ്രമിക്കുന്നു. കാരണം മനസ്സ് സങ്കല്പവികല്പമില്ലാത്ത സ്ഥിതിയിലെത്തി എന്നുള്ളതാണ്. ഈ അവസ്ഥയിൽ അസുഖസ്പർശനമില്ലാതെ സുഖം ലഭിച്ചല്ലൊ എന്നു കരുതി ബ്രഹ്മജ്ഞാനത്തിനുതകുന്ന സമാധിയുടെ സ്ഥാനമാണിതെന്ന് ധരിച്ചുപോകരുത്. അവിദ്യാവൃതമായ സുഖമാണ് സുഷുപ്തിയിൽ കിട്ടുന്നത്. സുഷുപ്തിയിൽ ബ്രഹ്മജ്ഞാനം സിദ്ധിക്കുന്നില്ല. ബ്രഹ്മജ്ഞാനിയെ—സമാധിനിഷ്ഠനായ മഹാത്മാവിനെ ലോകവ്യവഹാരം ബാധിക്കുന്നില്ല; ബാധിക്കുകയില്ല. എന്നാൽ സുഷുപ്തിയിൽ അജ്ഞാനംകൊണ്ടുമാത്രം സുഖമനുഭവിച്ച വ്യക്തി ജാഗ്രദവസ്ഥയിൽ വീണ്ടും അവിദ്വാനെപ്പോലെ വർത്തിക്കുന്നു. ഇതിൽനിന്നു സമാധിയല്ല സുഷുപ്തി എന്നു വ്യക്തമാണ്. സുഷുപ്തസ്ഥാനത്തോടുകൂടിയവനും ഒന്നായി ഭവിച്ചവനും പ്രജ്ഞാനം മാത്രമായിട്ടുള്ളവനും ആനന്ദമയനും ആനന്ദമനുഭവിക്കുന്നവനും ചേതസ്സാകുന്ന മുഖത്തോടുകൂടിയവനും ആയ പ്രാജ്ഞൻ മൂന്നാമത്തെ പാദമാണ്. സുഷുപ്തിയിൽ ജാഗ്രത്തിലെയും സ്വപ്നത്തിലെയും വ്യാപാരങ്ങൾ ഏകീഭവിക്കുന്നു; അറിവ് ഒന്നായിത്തീരുന്നു. ഇരുട്ടും ഇരുട്ടിലിരിക്കുന്ന പദാർത്ഥവും കൂടിച്ചേർന്ന് ഒന്നായി, ഇരുട്ടായിരിക്കുന്നതുപോലെ വിശ്വനും തൈജസനും ഈ അവസ്ഥയിൽ പ്രാജ്ഞനിൽ ഒന്നായിരിക്കുന്നു. ജാഗ്രത്തിലും സ്വപ്നത്തിലും ഉള്ള അനുഭവം, അറിവ് അടങ്ങി സുഷുപ്തിയിൽ ഒന്നായി ലയിച്ചു. മററവസ്ഥകളിലെ അറിവുകൾ പ്രത്യേകിച്ചറിയുവാൻ വയ്യാത്തവിധം കാരണത്തിൽ ലയിച്ച് ഒന്നായിത്തീർന്ന്, ഭോക്താവ്, ഭോഗം, ഭോജ്യം എന്നീ ഭേദകൽപ്പനകൾ കേവലം കാരണോപാധിയോടുകൂടിയ ഈ അവസ്ഥയിൽ ഏകീഭൂതമായിത്തീരുന്നു. ഈ അവസ്ഥയിൽ പ്രജ്ഞാനമല്ലാതെ ഭേദഭാവനകളൊന്നും

ഇല്ല. അതിനാൽ ജീവൻ ആനന്ദമയമാകുന്നു. സുഷുപ്തിയിൽനിന്നു് ജാഗ്രത്തിലെത്തുമ്പോഠം സുഖമായുറങ്ങി എന്നുപറയാറുണ്ടു്. ഇങ്ങനെയിന്ദ്രിയാത്മസംബന്ധംവിനാ സുഖം അനുഭവിക്കുന്നു. കാരണോപാധിയോടുകൂടിയ ഈ ആത്മാവു് ആനന്ദം അധികം ഉള്ളവനാണു് എന്നല്ലാതെ ആനന്ദസ്വരൂപനല്ല അഥവാ ആത്മാവല്ല.

അവിദ്യയിൽനിന്നുള്ള സുഖം മാത്രമാണു് സുഷുപ്തിയിൽ കിട്ടുന്നതു്. ഈ അവിദ്യ ജീവനെയും ബ്രഹ്മത്തെയും വേർതിരിക്കുന്നു. ജീവപരന്മാർക്കിടയിൽ മായയുണ്ടു്. ജീവനു ബ്രഹ്മജ്ഞാനം സുഷുപ്തിയിൽ ലഭിക്കുന്നില്ലാത്തതിനാൽ ശാശ്വതസുഖപ്രാപ്തി ഉണ്ടാകുന്നില്ല. സുഷുപ്തിയിൽ ഒന്നും അറിഞ്ഞില്ല എന്ന അറിവു് ഈ മൂന്നവസ്ഥകളുടേയും സാക്ഷിയാണു് ആത്മാവെന്നു് വ്യക്തമാകുന്നു. ഈ സാക്ഷിബോധമാണു് നിത്യാനന്ദത്തിനു നിദാനം. സുഷുപ്തിയിൽ മററു രണ്ടവസ്ഥകളേക്കാഠം അധികം അവിദ്യാവൃതമായ സുഖം ലഭിക്കുന്നു എന്നേയുള്ളു. മററു രണ്ടവസ്ഥകാഠക്കും ജ്ഞാനം സിദ്ധിക്കുന്നതിനു് വഴിയായിട്ടുള്ള ഈ ആത്മാവിനെ പ്രാജ്ഞൻ എന്നു പറയുന്നു. ''സർവ്വവിഷയജ്ഞാതൃത്വം അസ്യ ഏവ ഇതിപ്രാജ്ഞഃ'' എല്ലാ വിഷയങ്ങളേയും അറിയുന്നവനാണു് പ്രാജ്ഞൻ — എല്ലാററിനേയും അറിയുന്നവനാണു് — പ്രജ്ഞസ്വരൂപനാണു് പ്രാജ്ഞൻ. അവിദ്യായുക്തനായ ഈശ്വരൻ കാരണവ്യഷ്ടി ശരീരത്തിൽ പ്രാജ്ഞനായി ഭവിക്കുന്നു. സുഷുപ്ത്യവസ്ഥയിലെ കാരണശരീരാഭിമാനത്തോടുകൂടിയ പ്രാജ്ഞനാണു് ആത്മാവിൻെറ മൂന്നാമത്തെ പാദം. ഈ പ്രാജ്ഞൻ വിശ്വതൈജസന്മാരുടെയെല്ലാം ഈശ്വരൻ ആകുന്നു. എല്ലാററിൻെറയും ഉള്ളിലും പുറമേയുമിരുന്നു നിയമിക്കുന്നവനാകയാൽ എല്ലാമറിയുന്നവനുമാകുന്നു.

ഇവൻ തന്നിൽത്തന്നെ സൃഷ്ടിക്കുകയും തന്നിൽത്തന്നെ സൂക്ഷിക്കുകയും തന്നിൽത്തന്നെ സംഹരിക്കുകയും ചെയ്യുന്നു. ഈ ഈശ്വരൻ അന്യാശ്രയമില്ലാതെ സൃഷ്ടിയും സ്രഷ്ടാവും സൃഷ്ടിജാലവുമായി പ്രത്യക്ഷപ്പെടുന്നു. ഈ പ്രപഞ്ചത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവും ഈശ്വരൻതന്നെയാണു്. ഈശ്വരൻ അഥവാ മൂന്നാമത്തെ പാദം സോപാധികനാണു്, മായയാകുന്ന ഉപാധിയോടുകൂടിയതാണു്.

4-ാംപാദം തുരീയനാണു്. ഉള്ളിലും പുറത്തും പ്രജ്ഞയില്ലാത്തതും, പ്രജ്ഞാനഘനനല്ല, പ്രജ്ഞനല്ല, അപ്രജ്ഞനല്ല. കാണുക, വ്യവഹരിക്കുക, ഗ്രഹിക്കുക, ലക്ഷണംകൊണ്ടറിയുക, ചിന്തിക്കുക, വ്യപദേശിക്കുക എന്നു തുടങ്ങിയതിലൊന്നിലും വിഷയമല്ലാത്തതും ആത്മാവു് ഒന്നേയുള്ള എന്ന ബോധംകൊണ്ടറിയപ്പെടേണ്ടതും, പ്രപഞ്ചധർമ്മമില്ലാത്തതും വികാരമില്ലാത്തതും—ശാന്തവും, സ്വയംപ്രകാശവും. എല്ലാററിനും കാരണവസ്തുവും (അദ്വൈതവും) ആയതു് നാലാമത്തെ പാദമാണു്. ആത്മാവും അറിയപ്പെടേണ്ടവനും അവനാണു്. അവനെയാണറിയേണ്ടതു്. (യഥാർത്ഥത്തിൽ അനുഭവാതീതമാണല്ലോ ബ്രഹ്മം. എങ്കിലും അനുഭവൈകവേദ്യമെന്നോ ജ്ഞാനാഭിഗമ്യമെന്നോ പറയപ്പെടാവുന്ന ആത്മാവിനെ—നാലാമത്തെ മാത്രയെ നിഷേധാത്മകമായ പദപ്രയോഗത്താൽ വ്യക്തമാക്കിയിരിക്കുകയാണു്—ഗുണം, രൂപം, നിറം, ലക്ഷണം മുതലായവക്കപ്പുറമുള്ള ബ്രഹ്മത്തെ നിഷേധരൂപേണ വർണ്ണിക്കുകയാണു്. നാലാമത്തെപാദം മററു മൂന്നു പാദങ്ങളിൽനിന്നും വളരെ വ്യത്യസ്ഥംതന്നെ. അതു് കേവലം ശുദ്ധ ജ്ഞാനസ്വരൂപമാണു്. അതു നിരുപാധികമായ ബ്രഹ്മംതന്നെ, ഈശ്വരൻ അഥവാ മൂന്നാമത്തെ പാദം

സോപാധികനാണ്; മായയാകുന്ന ഉപാധിയോടുകൂടിയ താണ്. നാലാംപാദമോ സച്ചിദാനന്ദ സ്വരൂപിയായ ബ്രഹ്മംതന്നെ. ഈ ബ്രഹ്മംതന്നെയാണ് മററു മൂന്നു പാദങ്ങളിലും വികല്പിക്കപ്പെട്ടതും. ആ മൂന്നവസ്ഥയുടേയും നിഷേധം അറിയുമ്പോഴാംത്തന്നെ അനർത്ഥഭാവനയുടെ നിവൃത്തിയും ആനന്ദപ്രാപ്തിയും ഉണ്ടാകുന്നു.

ഈ നാലാമത്തെ പാദം സ്വപ്നാവസ്ഥയിലെപ്പോലെ ആന്തരീകസംസ്ക്കാരത്തോടു കൂടിയതല്ല; ജാഗ്രദവസ്ഥയിലെപ്പോലെ ബാഹ്യവസ്തുക്കളെക്കുറിച്ചുള്ള ബോധത്തോടുകൂടിയതുമല്ല. വിശ്വനുമല്ല തൈജസനുമല്ലെന്നു സാരം. വിശ്വനും തൈജസനും കൂടിയതുമല്ല. സുഷുപ്ത്യാവസ്ഥയിലെ പ്രജ്ഞാനഘനനായ പ്രാജ്ഞനുമല്ല. ജഡവസ്തുവുമല്ല. ഈ ചൈതന്യവസ്തു ശബ്ദസ്പർശരസഗന്ധരൂപാദിരഹിതമാകയാൽ അദൃഷ്യവും അഗ്രാഹ്യവുമാണ്. അതു് ദൃഷ്ടിക്കോ മനസ്സിനോ ബുദ്ധിക്കോ ഒന്നിനും വിഷയമല്ല. അദൃഷ്ടവും അഗ്രാഹ്യവുമലക്ഷണവുമാകയാൽ വ്യവഹാരവിഷയവുമല്ല. ആ ആത്മാവു് അടയാളം അഥവാ ലക്ഷണരഹിതമാണ്. നാമരൂപ ഗുണരഹിതമാകയാൽ അനുമാനവിഷയവുമല്ല. എന്നാൽ എല്ലാ അവസ്ഥകളിലും പ്രകാശിച്ചുകൊണ്ടിരിക്കുന്ന ഏകസത്തയാണ് എന്നു ബോധംകൊണ്ടറിയണം. ജാഗ്രദാദിസ്ഥാനങ്ങളുടെ ധർമ്മമില്ലാത്ത ഈ ചൈതന്യം വികാരശൂന്യവും ശുദ്ധവും ആനന്ദസ്വരൂപവുമാണ്. വികൽപ്പഭാവനാരഹിതമാകയാൽ ഈ പാദം ഏററവും അദ്വിതീയവുംതന്നെ. ഇതാകുന്നു അറിയപ്പെടേണ്ട ആത്മാവു് അഥവാ ഈ ചൈതന്യത്തേയാണ് ആത്യന്തിക ദുഃഖനിവർത്തിക്കും നിത്യാനന്ദപ്രാപ്തിക്കുംവേണ്ടി സാക്ഷാത്ക്കരിക്കേണ്ടതു്. അറിയപ്പെടേണ്ട വസ്തുവിൻെറ സ്വരൂപത്തെ വ്യക്തമായി—

ആത്മാവിനെ അനാത്മാവിൽനിന്നു് വേർതിരിച്ചറിയു ന്നെങ്കിൽ യമനിയമാസന പ്രാണായാമ പ്രത്യാഹാര ധാരണധ്യാന സമാധി ശീലിക്കുവാൻ സാധിക്കണം.

## വേദാന്തിയും കർമ്മവും

ആത്മജ്ഞാനം കർമ്മാനുഷ്ഠാനത്തിന്റെ ശക്തികുറ യ്ക്കുമെന്നു് പരക്കെ പരാതിയുണ്ടു്; അതു ശരിയല്ല. ആത്മ ജ്ഞാനിക്കേ അന്തഃകരണശുദ്ധിയുണ്ടാവുകയുള്ളൂ. അന്തഃ കരണം ശുദ്ധമെങ്കിൽ കർമ്മവും ശുദ്ധമാകും. മറിച്ചെങ്കിൽ ദുഷ്കർമ്മിയായിത്തീരും. ഒരു മനുഷ്യന്റെ ആഗ്രഹം ഏതു പ്രകാരമോ അപ്രകാരമിരിക്കും അവന്റെ മനസ്സും. മന സ്സുങ്ങിനെയോ തദനുസരണമായിരിക്കും അവന്റെ കർ മ്മങ്ങളും. ഏതുതരത്തിലുള്ള കർമ്മങ്ങളാണോ അവനനുഷ്ഠി ക്കുന്നതു് അവയുടെ ഫലവും അതിനനുസരിച്ചിരിക്കും. സൽസങ്കൽപ്പങ്ങളാണു് ലോകത്തിന്റെ നിലനിൽപ്പു തന്നെ. സങ്കൽപ്പതത്വത്തെ അന്തഃകരണമെന്നു പറയാം. അന്തഃകരണമെന്നതു് വേദാന്തത്തിലുപയോഗിച്ചിട്ടുള്ള ഒരു വിശാലപദമാണു്. അതു മനസ്സു്, ബുദ്ധി, ചിത്തം, അഹങ്കാരം (അഹന്ത) എന്നിവ ഉൾക്കൊള്ളുന്നവയാണു്. ഒരേ ഒരു മനസ്സു് പലവിധമായ പ്രവൃത്തികൾക്കനുസരി ച്ചുള്ള വൃത്തിഭേദത്താൽ ബുദ്ധി, ചിത്തം, അഹങ്കാരം എന്നു് മൂന്നു് അന്യഭാവങ്ങളെ സ്വീകരിക്കുന്നു. മനസ്സു് സങ്കല്പ സംശയാത്മകമാണു്. ബുദ്ധി നിശ്ചയാത്മക മാണു്. ചിത്തം അനുസന്ധാരണയും, ധാരണയും ചെയ്യു ന്നു. ഓർമ്മശക്തി തരുന്നതും ചിത്തമാണു്. സ്മരണയുടെ പ്രവർത്തനം ചിത്തത്തിനു ചേർന്നതാണു്. യോഗശാസ്ത്ര പ്രകാരം ചിത്തം മനോവസ്തുവാണു്. ആ മനോവസ്തുവി

ലുള്ള വിവിധവൃത്തികളാണ് ബുദ്ധിയും, മനസ്സും, അഹന്തയും. അഹന്ത (അഹങ്കാരം) സ്വയം ചോദ്യംചെയ്യുന്നതത്രെയാണ്. അതു് അഭിമാനത്തിന്റെ പ്രവർത്തികൾ ചെയ്യുന്നു. അതു് മമത ഉളവാക്കുന്നു.

മനുഷ്യരുടെ സർവ്വവിധ ദുരിതങ്ങൾക്കും അഹങ്കാരമാണ് മൂലകാരണം. സർവ്വവൃത്തികളും അഹംവൃത്തിയാകുന്നു; ഞാൻ എന്റേതു് എന്നുള്ള വിചാരങ്ങൾ ഈ ഒരേ വൃത്തിയിൽത്തന്നെ തൂങ്ങിനിൽക്കുന്നു. ഈ അഹന്തതന്നെയാണ് മനുഷ്യരുടെ അജ്ഞാനത്തിനു മൂലകാരണമായതു്. ഗ്രഹണചൈതന്യബുദ്ധി; കേന്ദ്രബാഹ്യോപകരണത്തോടു് മനസ്സ് ചേരുമ്പോൾ-ചേർന്നു കലരുമ്പോൾ മാത്രമെ വരുന്നുള്ളു.

മനസ്സിന്റെ വികാരഭേദത്തെ പരിണാമമെന്നു് പറയുന്നുണ്ടു്. പാൽ തൈരായി മാറുമ്പോൾ അതു് പരിണാമമെന്നല്ലേ പറയുക. അതുപോലെ മനസ്സും ദൃശ്യവസ്തുരൂപം കൈക്കൊണ്ടു് ഒരു വൃത്തിയായി മാറുന്നു. ഗ്രഹണജ്ഞാനം മനസ്സിന്റെ മറെറാരു വകുപ്പിൽപ്പെട്ടതാണ്. ചിലർ കണ്ണുതുറന്നുംകൊണ്ടേഉറങ്ങാറുള്ളു. ലക്ഷ്യം അവിടെയുണ്ടു്. അതായതു് കാഴ്ചസ്ഥാനകേന്ദ്രം അവിടെത്തന്നെയുണ്ടു്. എന്നിട്ടും അവസ്ഥു് രൂപദൃശ്യമില്ല. കാരണം മനസ്സ് നേത്രസ്ഥാനത്തു് ഇല്ലാത്തതിനാലാണ്. അപ്പോൾ ഒരു വസ്തുവിന്റെ അറിവിനു് മൂന്നു സാധനങ്ങൾ ആവശ്യമെന്നു വരുന്നു. അതായതു് ബഹിരിന്ദ്രിയമായ മാംസചക്ഷുസ്സ്, മനസ്സ്, ബുദ്ധിയുടെ മദ്ധ്യത്തിലുള്ള ദൃശ്യകേന്ദ്രം ഇവ കൂടിച്ചേരുമ്പോൾ രൂപഗ്രഹണം സാധിക്കുന്നു. ശരിയായും കാണുന്നതു് മനസ്സാണല്ലോ; ആ മനസ്സ് പഞ്ചേന്ദ്രിയങ്ങളുടെ പ്രമുഖനമാണ്. ഇന്ദ്രിയങ്ങൾ പുറത്തുള്ള ചലനസ്ഫുരണങ്ങളെ മനസ്സിൽ എത്തിക്കുന്നു. ഇഷ ഇന്ദ്രിയജ്ഞാന

ത്തിൻെറ പാതകം ആകുന്നു. മനസ്സ് സ്ഫുരണങ്ങളെ തൻെറ മുഖ്യമന്ത്രിയായ ബുദ്ധിക്ക് അയയ്ക്കുന്നു. (ബുദ്ധി അതായതു് അറിവു്, വിവേക, വിവേചന അഥവാ അന്തഃകരണ ശക്തി ആത്മാവിനു വളരെ അടുത്തു സ്ഥിതിചെയ്യുന്നതുമാണു്. ആയതിനാൽ പ്രതികരണപ്രവൃത്തി നടക്കുന്നു.) ബുദ്ധിയുടെ പ്രതികരണത്താൽ അതോടൊപ്പം അഹങ്കാരം ഉത്ഭവിക്കുന്നു. അനന്തരം സർവ സാധനങ്ങളെയും യഥാർത്ഥത്തിൽ ഗ്രഹിക്കുന്നവനായ ആത്മാവിൽ സമർപ്പിക്കുന്നു. മനസ്സിൻെറ സ്ഥിരം ഓഫീസ് പിത്തകോശമാണു്. അതു് ജാഗ്രദവസ്ഥയിൽ കണ്ണിൽ വസിക്കുന്നു; സ്വപ്നാവസ്ഥയിൽ കണ്ഠത്തിലെ സൂക്ഷ്മഹിതനാഡിയിലും സുഷുപ്തിയിൽ ഹൃദയത്തിലും തുരീയാവസ്ഥയിൽ നിറുകയിലും വസിക്കുന്നു—ആത്മാവിൻെറ അംശംതന്നെ മനസ്സ് എന്നതുവ്യക്തമാണു്. അതുകൊണ്ടുതന്നെയാണു് തുരീയാവസ്ഥയിൽ ആത്മാവിൻെറ ഹെഡ്ഡാഫീസിൽ മനസ്സുലയിക്കുന്നതു്. (ഒരേ ഒരു വിദ്യുച്ഛക്തി ബൾബിൽ പ്രവേശിക്കുമ്പോൾ പ്രകാശിക്കുകയും, റേഡിയോ പ്രവേശത്തിൽ ഭാഷണങ്ങളും, ഫാനിൽ കാററും പ്രദാനംചെയ്യിക്കുന്നതുപോലെ; ഒരു ആത്മാവുതന്നെ മനസ്സും ബുദ്ധിയും ചിത്തവും അഹങ്കാരവുമാകുന്നു.) കർമ്മചലനങ്ങളുടെ ആകത്തുകക്കുള്ള അനുകൂലപ്രതികൂലഭാവങ്ങളാണു് വേദാന്ത ശാസ്ത്രത്തിൽ ബ്രഹ്മം എന്നറിയപ്പെടുന്നതു്. സത്യംകണ്ട ഋഷിമാരാണു് വേദാന്തശാസ്ത്രത്തിലെ കർമ്മസിദ്ധാന്തത്തിനു് രൂപംനൽകിയിട്ടുള്ളതു്. കർമ്മം എന്തെന്നറിഞ്ഞാലല്ലേ അതിൽ എങ്ങനെയാണു് വർത്തിക്കേണ്ടതെന്നറിയാൻ പററൂ? കർമ്മത്തിൻെറ അതിസൂക്ഷ്മമായ വിശകലനം നമുക്ക് ഗീത 18–14 പദ്യത്തിൽ കാണാം. കർമ്മം വ്യക്തമായും അഞ്ചു ഘടകങ്ങളെ ആശ്രയിച്ചാണു് രൂപം

കൊള്ളുന്നതു്. അധിഷ്ഠാനം, കർത്താവു്, കരണം, വിവിധചേഷ്ടകൾ, പ്രകൃതിശക്തി—കർമ്മംചെയ്യണമെന്ന ഇച്ഛ, ഇന്നവിധം ചെയ്യണമെന്ന അറിവു് ഇവ രണ്ടുംകൂടിയതു് അധിഷ്ഠാനം—ഞാൻ ചെയ്യുന്നു എന്ന വ്യക്തിബോധം കർത്താവു്, ദശേന്ദ്രിയങ്ങൾ കാരണം, ഇന്ദ്രിയവ്യാപാരം ചേഷ്ടകൾ—ഇവക്കെല്ലാം നിയാമകമായ ദൈവം ഇപ്പറഞ്ഞ കാരണങ്ങളുണ്ടെങ്കിലേ കർമ്മം പൂർത്തിയാകൂ.

വേദാന്തശാസ്ത്രത്തിൽ കർമ്മവും ചലനവും പര്യായശബ്ദങ്ങളാണു്. ശക്തിസ്പന്ദനങ്ങളാണു് ചലനത്തിന്റെ സൂക്ഷ്മതമരൂപങ്ങൾ. സർവ്വപ്രപഞ്ചവും ശക്തിസ്പന്ദനങ്ങളിൽപ്പെട്ടു് ചലിച്ചുകൊണ്ടിരിക്കുകയാണെന്നു് ഭൗതികശാസ്ത്രത്തിനുതന്നെ ഇന്നു സംശയാതീതമായി തെളിഞ്ഞിട്ടുണ്ടു്. ഭാരതീയതത്വദർശികളാകട്ടെ കർമ്മമാണു് പ്രപഞ്ചത്തെ പടുത്തുയർത്തിനിർത്തിയിരിക്കുന്നതെന്നു് പണ്ടുപണ്ടേ പ്രഖ്യാപിച്ചിട്ടുള്ളതാണു്. പ്രപഞ്ചം മുഴുവൻ ചലനാത്മകമായ കർമ്മത്തിലാണു് നിലനിന്നുപോരുന്നതെങ്കിൽ അതിനു നിന്നുചലിക്കാൻ തീർത്തും ചലനരഹിതമായ ഒരധിഷ്ഠാനം കൂടിയേ തീരൂ. ഇതും ഇന്നു് ഭൗതികശാസ്ത്രത്തിനു് പൂർണ്ണമായും ബോദ്ധ്യപ്പെട്ടിട്ടുള്ള വസ്തുതയാണു്. പക്ഷേ ഭൗതികശാസ്ത്രത്തിനു് കർമ്മാത്മകമായ ഈ പ്രപഞ്ചത്തിന്റെ നിശ്ചലാധിഷ്ഠാനം എങ്ങനെയുള്ളതാണെന്നു് കണ്ടുപിടിക്കാൻ ഇനിയും കഴിഞ്ഞിട്ടില്ല. അന്തർമ്മുഖമായി ശക്തിയുടെ സൂക്ഷ്മസ്പന്ദനങ്ങളെപ്പോലും നിരോധിച്ചെങ്കിലേ ആ അധിഷ്ഠാനം വെളിപ്പെടുകയുള്ളു. ഭാരതീയതത്വവേദികൾ ധീരമായ ഈ പരീക്ഷണം നടത്തിയാണു് അതുകണ്ടുപിടിച്ചതു്. ജഗത്തിൽ സർവ്വത്രവ്യാപിച്ചുനിൽക്കുന്ന ബോധചൈതന്യഘനമായ ഒരു നിലനിൽപ്പാണു് അധിഷ്ഠാനം. എല്ലാ കർമ്മങ്ങളും അതിലെ

ശക്തിസ്പന്ദനങ്ങൾ മാത്രമാണ്. ശക്തിസ്പന്ദനരൂപത്തിലുള്ള കർമ്മചലനങ്ങൾ ആരംഭിക്കുന്നതിനു മുമ്പേ നിലനിൽക്കുന്നതാണ് അധിഷ്ഠാനം. കർമ്മമെല്ലാം ഒടുങ്ങിയാലും അതുശേഷിക്കും.

"ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ
പൂർണ്ണസ്യപൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ."

ബ്രഹ്മം പൂർണ്ണമാണ്; പ്രപഞ്ചവും പൂർണ്ണമാണ്. പൂർണ്ണമായ ബ്രഹ്മത്തിൽനിന്ന് പൂർണ്ണമായ പ്രപഞ്ചം ഉണ്ടായിട്ടും ബ്രഹ്മം പൂർണ്ണമായിത്തന്നെ അവശേഷിക്കുന്നു. ദേശം കാലം നാമം രൂപം മുതലായവക്ക് അതീതവും അപരിച്ഛിന്നവും ആയ പരബ്രഹ്മം നിരുപാധികമായതിനാൽ പരിപൂർണ്ണമാകുന്നു. ദേശകാലാദ്യവസ്ഥകളാൽ പരിച്ഛേദ്യവും വ്യവഹാരവിഷയവുമായ പ്രപഞ്ചവും പൂർണ്ണംതന്നെ. (നിത്യശുദ്ധബുദ്ധസത്യമുക്തസ്വഭാവത്തോടുകൂടിയ ബ്രഹ്മത്തിൽനിന്ന് ഭിന്നമായ സത്തയോ സ്ഥിതിയോ കേവലം ബ്രഹ്മത്തിൽ കൽപ്പിതമായ അഥവാ പ്രാതീതികമായ പ്രപഞ്ചത്തിനില്ലാത്തതിനാൽ പ്രപഞ്ചവും പൂർണ്ണംതന്നെ.) പൂർണ്ണമായ ബ്രഹ്മത്തിൽനിന്ന് പൂർണ്ണമായ ജഗത്ത് (പ്രപഞ്ചം) ഉണ്ടായി. (അഘടിതഘടനാപടീയസിയായ അഥവാ ദുർഘടൈകവിധായിനിയായ മായയുടെ അനിർവാച്യശക്തിയാൽ ഈ പ്രപഞ്ചം സത്യവും പൂർണ്ണവും നിത്യവുംപോലെ കാണപ്പെടുന്നുണ്ടെങ്കിലും ബ്രഹ്മജ്ഞാനിയുടെ ദൃഷ്ടിയിൽ ഈ മായയും തത്കാര്യവും നിത്യനിവൃത്തമായതിനാൽ, ത്രികാലങ്ങളിലും പ്രതീതി ലേശംപോലുമില്ലാത്തതായതിനാൽ ശശവിഷാണംപോലെ തുച്ഛമാണ്) പൂർണ്ണമായ ബ്രഹ്മത്തിൽനിന്ന് പൂർണ്ണമായ പ്രപഞ്ചം ഉണ്ടായിട്ടും ബ്രഹ്മം പരിപൂർണ്ണമായിത്തന്നെ അവശേഷിക്കുന്നു. (പരമാർത്ഥ

വസ്തുവായ പരബ്രഹ്മത്തിന്റെ പ്രതിബിംബംപോലെയോ നിഴൽപോലെയോ മാത്രമുള്ള പ്രപഞ്ചം, അനാദിയായ അവിദ്യയോടുള്ള ബന്ധംനിമിത്തം ജീവരാശികളുടെ വാസനക്കൊത്തവിധം ഭാസിക്കുന്നതായ പ്രപഞ്ചം ഉത്പന്നമാകുന്നതായും സ്ഥിതിചെയ്യുന്നതായും നശിക്കുന്നതായും ഉള്ള ഭാനങ്ങൾ ഷഡൂർമ്മികൾ ഭാവ്യേത്യാദി സർവദോഷരഹിതമായ അഥവാ സർവപ്രകാരവികാരരഹിതമായ ശുദ്ധബ്രഹ്മത്തെ ഒരുവിധത്തിലും ബാധിക്കാത്തതിനാൽ, പ്രകാരഭേദപ്പെടുത്താത്തതിനാൽ ബ്രഹ്മം നിത്യപൂർണ്ണംതന്നെ.) സമസ്ത കർമ്മങ്ങളും ഒടുങ്ങിയാലും അത് പൂർണ്ണമായിത്തന്നെ ശേഷിക്കും. അതുകൊണ്ടുതന്നെ അതു നിത്യസത്യമാണെന്നു പറയേണ്ടതില്ലല്ലോ. അതിന് എന്തു പേരുപറഞ്ഞാലും വേണ്ടില്ല.

കർമ്മാത്മകമായ പ്രപഞ്ചത്തിന് നിത്യവും നിശ്ചലവും അദ്വയവും നിത്യചൈതന്യബോധ ഘനവുമായ ഒരു അധിഷ്ഠാനം ഉണ്ടെന്നു ധരിച്ചാൽ മാത്രം മതി; അതു കണ്ടെത്തണോ? പണിയെടുക്കണം, യുക്തിവാദങ്ങൾകൊണ്ടും കണ്ടെത്തുകയില്ല പ്രാർത്ഥനകൊണ്ടും കണ്ടെത്തുകയില്ല; രണ്ടും നല്ലതുതന്നെ. നിയമപ്രകാരം യോഗം ശീലിച്ച് ചിത്തശുദ്ധി വരുത്തി ഉൾത്തലത്തിൽ ആ സത്യമന്വേഷിക്കുന്ന ജിജ്ഞാസുവിന് ആദ്യമാദ്യം പ്രകാശമയമായ പ്രസന്നതയുടെ രൂപത്തിൽ അതു തെളിയുന്നു. പരിശീലനം ശക്തിപ്പെടുംതോറും പ്രസന്നതയുടേയും പ്രകാശത്തിന്റെയും പരപ്പു വർദ്ധിച്ചുവർദ്ധിച്ചുവരും. സ്ഥൂലഭേദാത്മ സങ്കല്പങ്ങളകന്ന് ശബ്ദസ്പർശരൂപരസ ഗന്ധങ്ങളെന്ന തന്മാത്രകളുടെ തലം തെളിയും. ഇത്തരുണത്തിൽ അതിരററ ആത്മാനന്ദമുളവാക്കിക്കൊണ്ട് സുന്ദരമായ ശബ്ദങ്ങളും സുഗന്ധങ്ങളും സുഖസ്പർശങ്ങളും ഒക്കെ അനുഭവ

പ്പെട്ടും. അനന്തരം ഉള്ളിൽ പൊന്തിവരുന്ന ഒരു പ്രാണ പ്രസരം നാഡികളിൽ സർവ്വത്ര വ്യാപിക്കും. ക്രമേണ ദേഹബോധംതന്നെ വിട്ടു് അതിരററ ആനന്ദാനുഭൂതി യിൽ മനസ്സ് മഗ്നമാകും. ഈ നിലയിൽ ദീർഘസമയം നിലനിൽക്കുമ്പോഠം പ്രാണസാക്ഷാത്കാരമായി താൻ ആത്മാവാണെന്നും തന്റെ ആത്മാവു് ദൈവംതന്നെ എന്നും ബോദ്ധ്യം വരും. അനന്തമായ ഈ പ്രപഞ്ചം ആ പരമാത്മാവിന്റെ ചെറിയൊരംശത്തിൽ മാത്രം പ്രകട മാകുന്ന കാഴ്ചയാണു്. അദ്വയബോധഘനമായ ഈ അ ധിഷ്ഠാനത്തിൽ ശക്തി സ്പന്ദനങ്ങഠം പൊന്തുന്നതോടെ ആവിർഭവിക്കുന്ന ആദ്യത്തെ ദൃശ്യമാണു് കർത്താവു്—ജീ വൻ. ഇക്കാര്യം ധരിക്കാതെയാണു് ഭൗതിക ശാസ്ത്ര ജ്ഞൻ ഇന്നു് ജീവനെ പരീക്ഷണശാലയിൽ നിർമ്മി ക്കാൻ വെമ്പൽകൊള്ളുന്നതു്. സൂക്ഷ്മമായ ശബ്ദതരംഗ രൂപത്തിലാണു് ഈ പ്രഥമസ്പന്ദനത്തിന്റെ ആവിർഭാ വം. ഞാൻ, ഞാൻ, എന്ന ശബ്ദതരംഗത്തിൽകൂടിയാ ണു് സകലർക്കും ജീവഭാവം അനുഭവവിഷയമാകുന്നതു്. പ്രപഞ്ചോത്പത്തിയുടെ തുടക്കം ശബ്ദമാണെന്നു പറ യാനും കാരണമിതാണു്. ഞാൻ, ഞാൻ, എന്നിങ്ങനെ അനുഭവപ്പെടുന്ന ജീവനാണു് പിന്നീടുള്ള എല്ലാ കർമ്മച ലനങ്ങളുടേയും കർത്തൃത്വം ഏറെറടുക്കുന്നതു്. കർമ്മചലനം എവിടെയൊക്കെ കാണുന്നുവോ അവിടെയൊക്കെ ചലി ക്കുന്ന വസ്തുവിന്റെ ഉള്ളിലോ പുറത്തോ ആ ചലന ത്തെ ഇളക്കിവിട്ട ഒരു കർത്താവുണ്ടായേ പററൂ എന്നാ ണു് വേദാന്തനിശ്ചയം. വായു ചലിക്കുന്നുണ്ടെങ്കിൽ അവ ക്കുള്ളിലോ പുറത്തോ ചലനത്തിനു് കർത്തൃത്വം വഹി ക്കാൻ ബോധസ്വരൂപമായ ഒരു അഹംതത്ത്വം ഉണ്ടായി രിക്കും. ആധുനികശാസ്ത്രജ്ഞന്മാർ സൂക്ഷ്മമായ ഈ കർമ്മ

നിയമം മനനംചെയ്തറിയേണ്ടതാണു്. ഇതറിയാത്തകൊണ്ടാണു് വിലപ്പെട്ട പല ആശയങ്ങളേയും അന്ധവിശ്വാസങ്ങളെന്നു പറഞ്ഞു് തള്ളിക്കളയാൻ ബുദ്ധിയുണ്ടെന്നഭിമാനിക്കുന്നവർപോലും മുതിരുന്നതു്. ഈ പറഞ്ഞതിനത്ഥം ഭാരതത്തിൽ അന്ധവിശ്വാസങ്ങളും അനാചാരങ്ങളുമില്ല എന്നല്ല; ധാരാളമുണ്ടു്. കർത്താവിൽനിന്നല്ലാതെ കർമ്മമൊന്നും രൂപംകൊള്ളുകയില്ല. അധിഷ്ഠാനവും കത്താവും ഉണ്ടായാലും കമ്മം വികസിക്കുകയില്ല. വിവിധങ്ങളായ ഉപകരണങ്ങളിൽക്കൂടി മാത്രമേ കത്താവിനു കമ്മത്തെ വളത്തിക്കൊണ്ടു വരുവാൻ സാധിക്കൂ. വിറകുവെട്ടിയുള്ളതുകൊണ്ടു മാത്രം വിറകുവെട്ടു നടക്കുകയില്ല. കോടാലി, വിറകു് എന്നിവയെല്ലാം ആ കർമ്മത്തിനു് അയാംക്കാവശ്യമാണു്. അധിഷ്ഠാനത്തിൽനിന്നും കർതൃഭാവേന സ്ഫുരിക്കുന്ന ജീവനു് കർമ്മഗതിയെ വികസിപ്പിക്കാനുള്ള ഉപകരണങ്ങളാണു് ബുദ്ധി, മനസ്സു് ഇന്ദ്രിയങ്ങരം സ്ഥൂലശരീരം തുടങ്ങിയവ. ഇവയാണു് ഗീതകരണമെന്നു് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. കർത്താവും കരണവുമുണ്ടായാലും പോര. കരണങ്ങളിൽക്കൂടി കർത്താവു് വിവിധചേഷ്ടകളിൽ ഏർപ്പെടണം. കോടാലിയും വിറകും വെട്ടുകാരനും ഉണ്ടായാലും വിറകുവെട്ടു നടക്കണമെന്നില്ല. വെട്ടുകാരൻ കോടാലി ഉയത്തി വെട്ടുകയെന്ന ചേഷ്ട അംഗീകരിച്ചാലേ ആ കമ്മം നടക്കുകയുള്ളൂ. കർമ്മം ഫലപ്രാപ്തിയിലെത്താനുള്ള അഞ്ചാമത്തെ ഹേതുവാണു് വേദാന്തത്തിലെ ദൈവം. ഒരാരം ഒരു കർമ്മം പൂർത്തിയാക്കിയാലും മററനേകമിടങ്ങളിൽനിന്നും വരുന്ന കർമ്മചലനങ്ങളുടെ ആകെത്തുക അനുകൂലമായാലേ അതു ഫലവത്താകൂ. വിവിധകർമ്മ ചലനങ്ങളുടെ ആകത്തുക പ്രതികൂലമാണെങ്കിൽ ആ കർമ്മം

പരാജയപ്പെടുകയേയുള്ളു. കൃഷിക്കാരൻ വിത്തു വിതക്കുന്നതുകൊണ്ടുമാത്രം വിളവുണ്ടാകുന്നതല്ല. പ്രകൃതിയിലെ മററനേകം ഭാഗങ്ങളിൽനിന്നുള്ള കർമ്മചലനങ്ങളുടെ ആകെത്തുക അനുകൂലമായാലെ വിളവുണ്ടാകൂ. പ്രതികൂലമായാൽ കൃഷി പരാജയപ്പെട്ടുപോകും. കർമ്മചലനങ്ങളുടെ ആകെത്തുകകളുള്ള ഈ അനുകൂലപ്രതികൂലഭാവങ്ങളാണ് വേദാന്ത ശാസ്ത്രത്തിൽ വിധി എന്നു പറയുന്നത്. കർമ്മവും ചലനവും പര്യായശബ്ദങ്ങളാണ്. സർവ്വചലനവും നിത്യചൈതന്യ ബോധസത്തയിൽനിന്ന് സ്പന്ദിച്ച് ഉയരുന്നതുമാണ്. തന്നിൽതന്നെ വളരുന്നതാണ്— വികസിക്കുന്നതാണ്, തന്നിൽതന്നെ ലയിക്കുന്നതാണ്. എല്ലാം താൻതന്നെ സംശയമില്ല.

''സകലത്തുമുള്ളതുതന്നെ തത്വചിന്താ—
ഗ്രഹനിതു സർവ്വവുമേകമായ് ഗ്രഹിക്കും.''

---